# ഉത്തരരാമചരിതം

## ഭാഷാകാവ്യം

ആററൂർ കൃഷ്ണപ്പിഷാരോടി

---

പ്രകാശകൻ

കള്ളക്കുന്നത്തു രാമൻമേനോൻ

ബി. വി. ബുക്കഡിപ്പോ

തിരുവനന്തപുരം.

1089



---

തിരുവനന്തപുരം

'ഭാസ്കര'പ്രസ്സിൽ

(അച്ചടിച്ചതു്.)

൨-ാം പതിപ്പു്; കോപ്പി ൭൦൦.

1089.

## സമൎപ്പണം.

കുറവുണ്ടിതിലെങ്കിലും പ്രിയത്താൽ<br>
പരിതോഷം പരമാക്കിതേകുമാറാം<br>
പരലോകഗനായൊരാപ്പിതാവിൻ<br>
തിരുനാമ സ്മരണയ്ക്കിതൎപ്പണം    മേ,



# പ്രസ്താവന.

ഈ പുസ്തകം എന്റെ ഉദ്ദേശപ്രകാരം ഉത്തരരാമച രിതം കാവ്യത്തിന്റെ ഒന്നാംഭാഗം മാത്രമാണ്. ഭാഷാ സാഹിത്യരസികന്മാൎക്ക് ഈ മാതിരിയൊരു പ്രസ്ഥാനം എത്രത്തോളം പിടിക്കുമെന്നറിഞ്ഞതിന്നുശേഷം ശേഷംഭാ ഗവും മുഴുവനാക്കി പ്രസിദ്ധപ്പെടുത്താമെന്നാണ വെച്ചിരി ക്കുന്നത്. ഈ ചെറിയ കൃതിയിൽ പലഭാഗങ്ങളും വാല്മീ കി, വ്യാസൻ, കാളിദാസൻ മുതലായ മഹാകവികളുടെ ആശയങ്ങൾ മലയാളഭാഷയിൽ പറഞ്ഞിരിക്കുകമാത്രമാ ണ്. അതിൽ ചിലതു വെറും തൎജ്ജിമതന്നെയും ചിലത് ആശയം മാത്രമെടുത്ത് ഇഷ്ടംപോലെ കൂട്ടിക്കുറച്ചുംമാററിമ റിച്ചും ചേൎത്തൊപ്പിച്ചിട്ടുള്ളതുമാകുന്നു. ആവക ഭാഗങ്ങളിൽ എനിക്കു പല ന്യൂനതയുംവന്നിട്ടുണ്ടായിരിക്കാം. അതിന്നൊ ക്കയും വകതള്ളി അല്പം ഒരു ഗുണമെങ്കിലും ഈ പ്രയത്ന ത്തിന്റെ ഫലമായിശ്ശേഷിക്കുമെങ്കിൽ അതുകൊണ്ടുതന്നെ എനിക്കു വേണ്ടേടത്തോളം കൃതാൎത്ഥത സിദ്ധിക്കുന്നതാണ്.

തിരുവനന്തപുരം. 5 — 3 — 89. } എ. കേ. പി

# ഉത്തരരാമചരിതം

## ഭാഷാകാവ്യം.

---

### ഒന്നാംസർഗ്ഗം.

സത്യവ്രതൻരഘുനായകൻശ്രീരാമ-
നത്യുഗ്രനായ ദശാസ്യനെക്കൊന്നുടൻ
ശുദ്ധയാം പത്നിയെക്കൈക്കൊണ്ടുലക്ഷ്മണ-
യുക്തനായ് ദിവ്യം വിമാനമേറീടിനാൻ.
മിത്രാത്മജനും വിഭീഷണനും വായു-
പുത്രനും വാനരരാക്ഷസസൈന്യവും
മുത്താർന്മുന്നിലും പിന്നിലും ചേർന്നഥ
സത്വരം രാഘവൻ പോകും ദശാന്തരേ
പദ്ധതിമദ്ധ്യത്തിലുള്ളവിശേഷങ്ങൾ
പത്നിക്കുകാട്ടിക്കൊടുത്തുചൊല്ലീടിനാൻ.
രത്നാകരം കാണ്കെടോ നീ കപീശ്വര
ബദ്ധമാം സേതുകൊണ്ടേറ്റം മനോഹരം.
ഔർവ്വാഗ്നിയെബ്ഭരിക്കുന്നമൈനാകാദി-
പർവ്വതമുഖ്യരെക്കാക്കുന്നുനിത്യവും
ദിവ്യരത്നൌഘസമ്പൂർണ്ണം നദീപതി
ശർവ്വരീനാഥനുണ്ടായതിതിലല്ലോ.

ഘോരങ്ങളാകും തിമികൾ വായുംപിള-
ന്നോരോനദീമുഖം പുക്കസതോൽകരം
നീരോടുമൊന്നായ് വിഴുങ്ങിശ്ശിരസ്സുടെ
വാരിപൂരംവിടും ഭംഗികണ്ടീടുനീ. 20
താളീതമാലങ്ങൾ തിങ്ങും തടത്തിനും
നീലാംബുധിക്കും നടുക്കൊരുരേഖയായ്
ചേലുള്ള ചന്ദ്രക്കലാകാഞ്ചിയെന്നപോൽ
നീളെത്തിളങ്ങും മണൽത്തിട്ടുകാണ്മെടോ.
അത്യുന്നതം മഹേന്ദ്രാഖ്യമിപ്പർവ്വത-
മത്രവന്നല്ലോ ജഗൽപ്രാണനന്ദനൻ
മുഗ്ദ്ധാംഗി! നിന്നെത്തിരഞ്ഞുകണ്ടീടുവാൻ
വിദ്രുതം വാരിധി ചാടിക്കടന്നതും.
അംബരത്തോളമുയർന്നുകാണുന്നൊരീ
വന്മലയല്ലോ പ്രസിദ്ധമാം മാല്യവാൻ
ഇങ്ങു നിൻ വിപ്രയോഗേ ജലദങ്ങള-
മെന്മിഴിയും നീർ പൊഴിച്ചിതേററംതദാ.
നിന്നെപ്പിരിഞ്ഞദുഃഖം പൊറുക്കായ്കയാ-
ലെന്നപോൽ മൌനമാർന്നോരുനിൻനൂപുരം
തന്വീകുലോത്തംസമേ കണ്ടു മാൾകിഞാൻ
കണ്ണീരിൽമുക്കിയതിപ്രദേശത്തിലാം.
വല്ലാത്തരാക്ഷസൻ നിന്നെബ്ബലാൽനയി-
ച്ചുള്ളോരുമാർഗ്ഗമീവല്ലികളന്നഹോ
ചൊല്ലുവാൻ ശക്തിയില്ലാതെ മാൽപൂണ്ടിളം-
പല്ലവക്കൈകളാൽ കാണിച്ചുതന്നുമേ. 40

ഇപ്രദേശത്തെഴുമേണങ്ങളൊക്കയും-
മുൽബാഷ്പമോടു തെക്കോട്ടു നോക്കിത്തദാ
ദർഭാങ്കുരം വമിക്കുന്നതുമോരാതെ
മുൽപാടു നീ പോയടിക്കുകാണിച്ചുമേ.
പമ്പാസരസ്സിതല്ലോ ദേവികാണുകനീ
മുമ്പു നാം വാണജനസ്ഥാനമിസ്ഥലം.
അമ്പോടുകാണുകടോ ഗോദാവരീതട-
മിമ്പമോടനുരമിച്ചഭാഗങ്ങളും.
ചിത്രകൂടാചലത്തിന്മീതെയെത്തിനാം
പൃഥ്വീസുതേ ബഹുദൂരത്തുകാണുകനീ
പൂത്തുനിൽക്കും തരുപങ്ക്തിക്കിടയ്ക്കൊരു
മുത്തുമാലയ്ക്കൊത്തു ഗംഗമിന്നുന്നതും.
യാനവേഗത്താൽ ക്ഷണത്തിലാജ്ജാഹ്നവി
താനേ വലുതായ് വരുന്നതുംകാണുക നീ
മാനിനി! ഗംഗയെക്കൈവണങ്ങീടുക
കാണെടോശൃംഗിവേരാഖ്യമിപ്പത്തനം.
ആകല്പഭൂഷണമെല്ലാംത്യജിച്ചുനാ-
മാകെജ്ജടധരിക്കുന്നതുകണ്ടുടൻ
കൈകേയിസാധിച്ചുനിൻമോഹമെന്നതി-
ശോകാൽ സുമന്ത്രൻ കരഞ്ഞതിട്ടിക്കിലാം. 60
വൈദേഹി! ദിവ്യയാനംതാഴ്മിപ്പൊഴീ
ഭൂദേവിയാം തവ മാതാവുസത്വരം
മോദവാത്സല്യ സംഭ്രാന്തയായ്ത്താനിലെ-
ക്കാദരാലേറുന്നമട്ടുതോന്നുന്നുമേ

ഏവം മിഥിലാത്മജയോടു രാഘവ-
ദേവനോരോന്നരുൾചെയ്തിരിക്കെത്തദാ
പാവനം വാഹനമങ്ങു നന്ദിഗ്രാമ-
ഭൂവിന്നരികത്തണഞ്ഞിതു വിദ്രുതം.
അസ്ഥലത്തല്ലോ വസിക്കുന്നിതു ധർമ്മ-
തൽപരനായ ഭരതൻമഹാമതി
നിത്യവും രാമനാം ജ്യേഷ്ഠനെയോർത്തുകൊ-
ണ്ടത്തൽപൂണ്ടേററം മെലിഞ്ഞ ദേഹത്തോടും
ചീരങ്ങളും ജടയും ധരിച്ചെപ്പൊഴും
ശ്രീരാമവൃത്താന്തമോരോന്നു ചൊല്ലിയും
പാരിച്ചദുഃഖത്തൊടും നെടുവീർപ്പിട്ടു-
മോരോദിനം കഴിച്ചീടുന്നു നിർമ്മലൻ
ധർമ്മാത്മകൻ ഭുജിപ്പീലന്നമൊന്നുമേ
ബ്രഹ്മചര്യത്തോടുമന്നിൽ കിടന്നീടും
കല്മഷംതീരേണമേ മമയെന്നുമാ-
സ്സന്മതിഗൽഗദം പൂണ്ടുരചെയ്തിടും 8
നിത്യവും ഭാസ്വാനടിക്കുമ്പൊളാസ്സാധു-
വൃത്തൻതൊഴുതുകൊണ്ടർത്ഥിക്കുമിത്തരം.
ദുഷ്കൃതനാശന സ്വാമിൻ ദയാനിധേ
ദുഷ്കൃതം മേ ദ്രുതം തീർത്തരുളേണമേ.
കർമ്മസാക്ഷിൻ ജഗൽപൂജ്യനാം ശ്രീരാമ-
നെന്മൂലമല്ലോ നടക്കുമാറായതേ
എന്തുപാപം ഞാനതിന്നുചെയ്തീടിലും
നിന്തിരുവുള്ളം കനിഞ്ഞുതീർക്കേണമേ.

പൂമെത്തയിൽ ശയിച്ചീടുമെന്നാര്യയാം
ഭൂമിസുതകൊടുങ്കാട്ടിൽ വാണീടുവാൻ
വാങ്മനഃകായങ്ങൾകൊണ്ടുഞാൻചെയ്തുള്ളൊ-
രാമഹാപാപങ്ങളാശു തീർക്കേണമേ.
ഭ്രാതൃപ്രിയൻ സുമിത്രാനന്ദവർദ്ധനൻ
ചേതോഹരൻ കുമാരൻ മമസോദരൻ
ഖേദംകലർന്നുഴന്നീടുമാറാക്കുമെൻ-
പാതകജാലങ്ങളാശു തീർക്കേണമേ.
പ്രത്യേകമിത്ഥം പ്രഭാതത്തിലർക്കനെ
പ്രത്യഹം പ്രാർത്ഥിച്ചിടുന്നൊരത്യുത്തമൻ
ഭക്തിയോടും രാമപാദുകം പൂജിച്ചു
പൃഥ്വിയെപ്പാലിച്ചിടുന്ന ധർമ്മസ്ഥിതൻ 100
തുല്യദുഃഖത്തോടെഴും മന്ത്രിമാരോടു-
മല്ലൽമുഴുത്തോരു പൌരവൃന്ദത്തൊടും
വല്ലായ്മവന്നിടാതുള്ളവണ്ണം ന്യാസ-
തുല്യംപ്രശാന്തമായ്ക്കാക്കുന്നു ഭൂതലം.
എന്നുമേകാഷായവസ്ത്രം ധരിച്ചുമ-
ങ്ങന്യൂനതാപാൽ മെലിഞ്ഞും ദിവാനിശം
ഖിന്നതയോടു വാഴുന്നിതു സർവ്വരു-
മുന്മേഷമുള്ളവരാരുമില്ലസ്ഥലേ.
പുഷ്പകമങ്ങുചെന്നോരുനേരം വായു-
പുത്രനെനോക്കിപ്പറഞ്ഞാൻ രഘൂത്തമൻ
മുൽപ്പാടുപോയുരയ്ക്കേണം ഭരതനോ-
ടെപ്പേരുമെന്നുടെ വൃത്താന്തമിങ്ങനീ.

അന്നേരമായവൻതൻമുഖഭാവവും
പിന്നെപ്പറയും മൊഴികളുമൊക്കവേ
നന്നായറിഞ്ഞുവന്നീടണമൈശ്വര്യ-
സന്നിധ്യമാറും മനോഗതമേവനം.
രാമവാക്യംകേട്ടു മാരുതിവേഗേന
രാമാനുജാശ്രമംപുക്കുനോക്കുംവിധൌ
രാമചിന്താശോകചിഹ്നങ്ങൾപൂണ്ടതി-
ദീനരാം മന്ത്രിമാർതൻനടുവിൽത്തദാ
രാമൻെറപാദുകം പൂജിച്ചുമുന്നിൽവെ-
ച്ചാമഹാനിർമ്മാല്യപുഷ്പം ധരിച്ചഹോ
ബ്രഹ്മർഷിതുല്യതേജസ്സകലൻകൊ-
ണ്ടമ്മട്ടെഴും നിജസോദരന്തന്നൊടും
ധർമ്മംശരീരമാർന്നങ്ങരുളുമ്പോലെ
നിർമ്മലാത്മാവാം ഭരതനെക്കണ്ടുതേ.
ചെന്നുസാഷ്ടാംഗം നമിച്ചിതുമാരുതി
പിന്നെത്തൊഴുതു ചൊല്ലീടിനാനിത്തരം
ആരെയോർത്തേവം തിരുമെയ്യുപിക്കുന്നി-
താരാലെഴുന്നെള്ളിടുന്നിതാരാഘവൻ
ദാരുണമായുള്ള ശോകം ത്യജിച്ചിനി
വീരമൌലേ! തെളിഞ്ഞീടുക സാമ്പ്രതം.
ദേവിയോടും സുമിത്രാത്മജൻ തന്നൊടും
ദേവനാം രാമനെത്തീടും ക്ഷണാന്തരേ.
ഇത്ഥംപറഞ്ഞോരുനേരം ഭരതനു-
മത്യന്തഹർഷമോഹാന്ധനായാൻ ക്ഷണം.

12

രോമാഞ്ചമോടു ഹർഷാശ്രു വർഷിച്ചഥ
രാമദൂതം മുറുകെപ്പുണർന്നാതിനാൻ.
ചൊല്ലുചൊല്ലാരെടോ സൌമ്യ! നീ ലോകത്തി-
നല്ലൽതീർപ്പാനായ് ജനിച്ചോരു ദേവനോ 140
കല്യാണരാശേ ഭവാനല്ലാൻതക്ക-
തില്ലൊന്നുമേ തവ ദാസനായേൻ സദാ.
ജീവിച്ചിരിക്കും നരന്നൊരുകാലത്തു
കൈവന്നിടും പരമാനന്ദസംഗമം
ഏവമോതീടുന്ന ലോകഗാനംമഹാ-
പാവനമെന്നുമേ തോന്നുന്നുമാനസേ.
ഇത്ഥമോരോന്നുരചെയ്തു വീണ്ടും വായു-
പുത്രനെഗ്ഗാഢഗാഢം തഴുകിദ്രുതം
ശത്രുഘ്നനോടു മമാത്യാദികളോടു-
മൊത്തുപോയാൻ രഘുനാഥനെക്കാണുവാൻ.
മാരുതിയൊന്നിച്ചോരഞ്ചാറു വിൽപ്പാടു
ദൂരംനടന്നനേരത്തങ്ങു ദൂരവേ
പൂർവ്വാദ്രിമേൽ പൂർണ്ണചന്ദ്രനെപ്പോലെയാ-
ച്ചാരുയാനെ രാമചന്ദ്രനെക്കണ്ടുടൻ
ആനന്ദവാരിധൌ മുങ്ങി വീണ്ടുംമന്നിൽ
വീണുസാഷ്ടാംഗം നമിച്ചാൻ മഹാശയൻ.
സേനയെയെല്ലാം പിറകിൽ നിർത്തിക്കൊണ്ടു
മാനവേന്ദ്രാന്തികേ ചെന്നാനനന്തരം.
ചീരാദികൾപൂണ്ടു പാരംമെലിഞ്ഞതി
ഘോരവ്രത ഖിന്നമാർന്ന ഗാത്രത്തോടും 160

ദൂരവേ വീണു വണങ്ങും കുമാരരെ
ശ്രീരാമനശ്രു തൂകിക്കൊണ്ടു കണ്ടഹോ
സാദരം സൌമിത്രി മുമ്പായവരൊടും
മേദനീനന്ദിനിയൊത്തിറങ്ങീടിനാൻ.
പാദചാരേണ വന്നീടും ഭരതനും
പാദാന്തികേ പതിച്ചാനതി വിദ്രുതം.
എത്രയും പാതകിയാമടിയൻ മൂല—
മെത്ര ദുഃഖങ്ങൾ സഹിക്കേണ്ടിവന്നിതോ
ചിത്തത്തിലെല്ലാം ക്ഷമിക്കേണമേ നാഥ
പൃത്ഥ്വീപതേ രാമചന്ദ്ര ദയാനിധേ
പാദം പിടിച്ചു കൊണ്ടിത്തര മർത്ഥിച്ചു
രോദനം ചെയ്യുന്ന സോദരനെത്തദാ
ആദരഹർഷാശ്രു പൂണ്ടെഴുന്നേല്പിച്ചു
സീതാപതി ഗാഢഗാഢം തഴുകിനാൻ.
സത്വരം സീതാപദാന്തികേ വീണഥ
സദ്വൃത്തനാം ഭരതൻ നമിക്കുംവിധൌ
ഭക്തിയാൽ രാജ്യാഭിഷേകം നിഷേധിച്ചൊ-
രത്യുത്തമമാം തദീയോത്തമാംഗവും
നിത്യം പതിവ്രതനിഷ്ഠയാലേററവും
ശസ്തമായുള്ളൊരു ജാനകീപാദവും (18)
അന്യോന്യ പാവനമായ്ത്തീൻരലോകൈക-
ധന്യമായ്പന്നുവെന്നേ പറയാവുമേ.
പിന്നെബ്ഭരതനും തൻപദാന്തേവീണു
വന്ദിച്ചോരിന്ദ്രാരിവൈരിയെയഞ്ജസാ

പിന്നെയും പിന്നെയുമാലിംഗനംചെയ്തു
തന്മൂർദ്ധ്നിവർഷിച്ചു ഹർഷബാഷ്പാമൃതം.
ആപത്തിലൊന്നുമേ ചെയ്വാൻ കഴിയാത്ത
പാപിയായ് ഭ്രാതൃഭാവത്തിന്നയോഗ്യനായ്
ലക്ഷണഹീനനായുള്ളോരടിയനെ
രക്ഷിക്കയെന്നു ശത്രുഘ്നൻ വണങ്ങിനാൻ.
ഗാഢഗാഢം പുണർന്നാൻ രഘുനാഥന-
മൂഢമോദം നുകർന്നാൻ ശിരസ്സിൽ ചിരം
പ്രൌഢവാത്സല്യസമ്പൂർണ്ണമാം വാക്കുകൊ-
ണ്ടാധിതീർത്താശ്വസിപ്പിച്ചാനനന്തരം.
പിന്നെജ്ജനകജാലക്ഷ്മണന്മാരെയും
ചെന്നുവന്ദിച്ചു ശത്രുഘ്നൻ യഥാക്രമം.
"വാനരവംശാധിപൻ ഭാനുനന്ദന-
നാണിവനെന്നെയാപത്തിൽ തുണച്ചവൻ.
ഊനമെന്യേ പോരിൽ മുന്നണിനിന്നെന്നെ
മാനിച്ചുകാത്ത പൌലസ്ത്യനാണിപ്പുമാൻ." 200
ഇത്ഥമക്കാത്മജനകതംചരേന്ദ്രരെ
പ്രത്യേകമങ്ങു കാണിച്ചാൻ രഘൂത്തമൻ.
അത്യാദരാലവരെച്ചെന്നു വന്ദിച്ചു
ബദ്ധമോദം കുമാരന്മാരുമക്ഷണം.
മന്ത്രിമാരും രാമചന്ദ്രപാദേവീണു
സന്തോഷവാരിധൌമഗ്നരായാർ തുലോം. 206

ദണ്ഡകം.

ഉല്ലാസമോടു പുനരെല്ലാവരും കുശല-
സല്ലാപമൻപൊടു തുടർന്നു വിവശതകൾതീർന്നു.
വിപുലമുദമാർന്നു മനുജവരനനുജരൊടു-
മനുപമവിമാനഭുവി ജനകസുതയൊത്തുടനിരുന്നു.
ഓരോരഥാദികളിലേറിപ്ലവംഗനിശി-
ചാരീന്ദ്രസേനകൾനിരന്നു നരരുമിടചേർന്നു
പരിചൊടുനടന്നു വരതുരഗതതികളുടെ
ഖുരജചടചടരവമൊടരമരിയപൊടി നിരപടർന്നു.
എങ്ങും മണിക്കൊടികൾ ഭംഗ്യാ തെളിഞ്ഞുരുചി-
തിങ്ങുന്നയോദ്ധ്യയൊടടുത്തു പടകൾപരമാർത്തു
പടഹഹതിമൂത്തു രഘുപതിയെയോർത്തു ചിര-
മധികപരിതാപമെഴുമഖിലരുടെയും തനുകുളുത്തു.
ഉത്തുംഗസൌധതലമെത്തിപ്പുരന്ധ്രികളു-
മത്യുത്സുകം ബത നിറഞ്ഞു വഴികളിലണിഞ്ഞു.
മലർ നിര ചൊരിഞ്ഞു നരവരനമനുചരരു-
മവനിയിലിറങ്ങിയുടനരമനയിൽ മെല്ലവെയണഞ്ഞു.
22²

---

## രണ്ടാംസൎഗ്ഗം

---

പുഷ്പകയാനത്തിൽ നിന്നിറങ്ങിസ്സൂൎയ്യ-
കല്പനാം രാഘവശ്രേഷ്ഠൻ മഹാമതി
തൽപുരം പ്രാപിച്ചിടുന്നനേരം പൌര-
രെപ്പേരുമാദരപൂൎവ്വം വണങ്ങിനാർ.
ആനന്ദവാരിത്തിരകൾ പൊങ്ങീടവേ
പാണിപത്മം കൂപ്പി നിന്ന പൌരാംബുധൌ
ചേണാൎന്ന പുഞ്ചിരിച്ചന്ദ്രികതൂകിയാ
മാനവേന്ദ്രൻ രാമചന്ദ്രൻ വിളങ്ങിനാൻ.
ഭൎത്തൃപാദാന്തേ നടക്കുന്ന സാധ്വിയാം
പൃത്ഥ്വീസുതയെപ്പുരസ്ത്രീകളാകവേ
എത്രദുഃഖം സഹിച്ചാളഹോ ദേവിയെ-
ന്നോൎത്തുകണ്ണീരിൽ കുളിച്ചുകൂപ്പീടിനാർ.
ഭക്തിസന്തോഷാത്ഭുതങ്ങളോടേവരും
വൃത്രാരിവൈരിജിത്തായസൌമിത്രിയെ
ബദ്ധാഞ്ജലിപൂണ്ടുനോക്കിനോക്കിത്തദാ
ചിത്രങ്ങൾമട്ടനങ്ങാതെ നിന്നീടിനാർ.
മംഗലവാദ്യവുമഷ്ടമംഗല്യവും
സംഗീതഘോഷവും പൂമലർവൎഷവും
ഭംഗിയോടെങ്ങും നിറഞ്ഞു മന്ദം രഘു-
പുംഗവന്മാരും കടന്നു പുരാന്തരേ. 20
ധീമാൻ സുമന്ത്രനാം മന്ത്രിതൻ നന്ദനൻ

ശ്രീമാൻ സുമുഖനെന്നുള്ളോരു ബാലകൻ
രാമമാതാവരുളുന്ന ദുർഗ്ഗാക്ഷേത്ര-
ധാമമുൾപ്പുക്കണഞ്ഞിച്ചിതു തൽക്ഷണം.
സ്വാമിനി കാനനവാസം കഴിഞ്ഞിങ്ങു
രാമസീതാലക്ഷ്മണന്മാർ വരുന്നിതാ
ആമയമെല്ലാമകന്നു വാണീടുക
സാമോദമെന്നവൻ ചൊല്ലും ദശാന്തരേ
നന്ദനൻ കാട്ടിൽ ഗമിച്ചനാൾതൊട്ടതി-
ഖിന്നയായ് ശൂന്യാന്തരംഗയായെപ്പൊഴും
ജന്മയോഗം വെറുത്തും മേൽക്കുമേൽ ശോക
വഹ്നിയിൽ തന്മെയ്യുരുകി ക്ഷയിച്ചുമേ
കേവലമാകൃതിമാത്രമെന്നോതേണ്ട
ഭാവത്തിലെത്തിമേവുന്നൊരാരാജ്ഞിയും
താവുന്നഹർഷവേഗം സഹിക്കാതങ്ങു
ഭൂവിൽ മോഹിച്ചു വീണീടിനാളഞ്ജസാ.
ദേവിമാതാവേ പ്രസാദിക്കയെന്നവ-
നാവിലനായ്ച്ചെന്നു താങ്ങീടിനാൻതദാ.
പിന്നെക്ഷണാലുണർന്നുൽപുളകാംഗിയായ്
മന്നിൻമഹേശ്വരിയോരോന്നുചൊല്ലിനാൾ. 40
എന്തഹോ കേട്ടതു ഞാനെനിക്കെന്മകൻ
ബന്ധുരഗാത്രനെക്കാണ്മാൻ സുകൃതമോ.
ഹന്തഞാനെത്രയോനാൾ കൊതിച്ചുണ്ടായ
സന്തതിയാമവനെന്നെസ്മരിപ്പിതോ.
സന്മതേ! ചൊൽക ഞാനാരാമനെപ്പെററാ-

രമ്മയാണേ നീപറഞ്ഞതു സത്യമോ
കല്യാണരാശേ! സുമന്ത്രകുമാര! നീ
ചൊല്ലീടുകെൻ നന്ദനന്മാക്ക് സൌഖ്യമോ
സാധ്വീകുലങ്ങളിലുത്തമയാകിയ
പൃഥ്വീസുതയ്ക്കും കുശലമോ ചൊൽകനീ.
കൌസല്യയിത്തരമോരോന്നുജല്പിച്ചു
ഹഷാംബുരാശിയിൽ മുങ്ങി വാഴുംവിധൌ
കൌതുകാനന്ദബാഷ്പാംബു തൂകിത്തൂകി
മോദാലവിടെയ്ക്കുവന്നാൾ സുമിത്രയും
"രാമമാതാവേ ജയിക്കനീലോകാഭി-
രാമനാം പുത്രനെക്കണ്ടീടുമിപ്പൊഴേ
രാമതാതൻ രഘുശ്രേഷ്ഠനും സാമ്പ്രത-
മാമയംതീൻ നാകത്തിൽ മോദിക്കയാം."
എന്നിവണ്ണം പലതും സുമിത്രാദേവി
വന്നങ്ങുകൌസല്യയോടു ചൊല്ലീടിനാൾ. 60
കണ്ണിലാനന്ദവഷംപൊഴിയുംമാറു
നന്ദനന്മാരുമഗ്ഗേഹത്തിലെത്തിനാർ.
അപ്പോൾ ജനനിമാക്കുണ്ടായൊരുൾക്ഷോഭ-
മിപ്രകാരത്തിലെന്നോതാവതല്ലമേ.
ഭത്തൃ പ്രണാശം ഭവിച്ചതു കാരണം
മറെറാരുമറ്റായൊരമ്മമാരെത്തദാ
പററുവൃക്ഷംപോയ വള്ളികളെപ്പോലെ
യത്തലേകുംമാറു കണ്ടാർ കുമാരരും.
സത്വരം ചെന്നഥ മാതൃപാദാന്തികേ

ഭക്തിബാഷ്പാകുലം വീണാരുടനടൻ.
സന്താപമോദാശ്രുമഗ്നമാരായ് ദേഹ-
ബന്ധമെല്ലാംമറന്നന്ധമാരായഹോ
അന്തരാ ഗൽഗദം പൂണ്ടുപൂണ്ടമ്മമാർ
സ്തംഭിച്ചു നിൽപ്പതു കണ്ടാൻ രഘൂത്തമൻ.
ആശ്വാസമങ്ങവൎക്കുള്ളിലുണ്ടാംമട്ടു
വിശ്വവീരൻ മന്ദമന്ദമോതീടിനാൻ.
അമ്മേ! ബഹുകാലമായ് തവപാദങ്ങൾ
വന്ദിച്ചു സന്തോഷമേററുകൊണ്ടീടുവാൻ
പുണ്യമില്ലാത്തനിൎഭാഗ്യനായീടിനോ-
രെന്നപരാധങ്ങൾ നീ ക്ഷമിക്കേണമേ. 80
എന്തുചെയ്യാം ജനകാജ്ഞയാൽ കാനനേ
സന്തതം വാഴേണ്ടിവന്നിതു മേ ചിരം
വൻദുഃഖമങ്ങുവെച്ചും വന്നതാകവേ
ഹന്ത മേ തീൎന്നു നിൻകാരുണ്യവൈഭവാൽ.
ദുൎന്നയൻ രാവണൻ വന്നെന്നെ വഞ്ചിച്ചു
തന്വിവൈദേഹിയെക്കൊണ്ടുപോയീടിനാൻ
നിന്നനുകമ്പമൂലംതന്നെ ലങ്കയിൽ
ചെന്നവനെക്കൊന്നു സീതയെ വീണ്ടുഞാൻ.
വന്നേൻ സമയം കഴിഞ്ഞിതാ സാമ്പ്രതം
നിന്നടിക്കുപ്പുവാനമ്മേ! പ്രസീദമേ.
എന്നിവണ്ണം രഘുനാഥനോതും വിധൌ
വന്നിതുബോധം ജനനിമാൎക്കഞ്ജസാ.
നന്നായ് വരിക മേന്മേലെന്നുരച്ചഥ

നന്ദനന്മാരെയനുഗ്രഹിച്ചും ചിരം
തന്മൂർദ്ധ്നി ബാഷ്പവർഷം ചൊരിഞ്ഞും മുദാ
നന്ദിച്ചുകൊണ്ടാർ മഹാരാജ്ഞിമാർ തുലോം.
പുത്രഗാത്രത്തിലുള്ളസ്ത്രവടുക്കളെ-
യാർദ്രവ്രണം കണക്കേ തലോടിത്തദാ
ക്ഷത്രാംഗനമാർ കൊതിക്കുന്ന വീരസൂ-
കീർത്തി മേ വേണ്ടയെന്നോർത്താരവരഹോ 100
ഭർത്താവിനെത്രയും ക്ലേശത്തിനായ്ത്തീർന്ന
ലക്ഷണംകെട്ടുള്ള സീതക്കുപ്പുന്നിതാ.
ഇത്ഥം പറഞ്ഞതിദീനയാം മൈഥിലി
ഭക്ത്യാ വണങ്ങിനാൾ ശ്വശ്രൂക്കൾതൻപദേ.
"വത്സേ! പരിതപിക്കായ്ക നിൻചാരിത്ര-
ശ്ശുദ്ധിതൻവൈഭവംമൂലമല്ലോ ദൃഢം
അത്യന്തകൃച്ഛ്രമാം കാര്യം സഹോദര-
നൊത്തു നിൻവല്ലഭൻ സാധിച്ചതോർക്കിലോ."
സത്യമായ്ത്താൻ പ്രിയമിത്തരം ചൊല്ലിയാ-
സ്സാധ്വിയെയമ്മമാരും പുണർന്നാർ ചിരം
പിന്നെജ്ജനകജാ സോദരന്മാരൊത്തു
മന്ദമന്ദം നടന്നാരഘുനന്ദനൻ
ഖിന്നനായ്, ചിത്രത്തിൽമാത്രമായ്ത്തീർന്നോരു
വന്ദ്യനാംതാതന്റെ മന്ദിരം പൂകിനാൻ.
നന്ദനന്മാർക്കും തനിക്കും കുലത്തിനു-
മൊന്നായ്വിപത്തിനു താൻചെയ്തദുഷ്കൃതം
പിന്നെയുംപിന്നെയുമോർത്തുപശ്ചാത്താപ-

ഭിന്നയായാരെയും കാണാതെ നിത്യവും
മന്നിൽകിടന്നു നാമംജപിച്ചുംപൂൎവ്വ-
ജന്മകൎമ്മത്തെയെല്ലാം വെറുത്തും പരം 120
ഉന്നതമായ താപം പുടപാകാഗ്നി-
യെന്നവണ്ണം ജ്വലിച്ചുള്ളു വെന്തും സദാ
ആയുസ്സു വേഗം നശിപ്പിച്ചിടേണമേ
മായാപതേ ദേവയെന്നിരന്നോതിയും
ഘോരപാപംചെയ്തുപോയതിനുള്ളോരു
നാരകംചിന്തിച്ചപാരംനടുങ്ങിയും
ഭൎത്തൃചിത്രത്തെനോക്കിത്തൊഴുതുംകൊണ്ടു
വിത്രസ്തയായശ്രുധാരകൾ തൂകിയും
തത്ര വാണീടും ഭരതമാതാവിനെ-
ച്ചിത്തശോകേനകണ്ടോരവരേവരും.
ഭക്തിയോടും തൽ പദാന്തികേ വീണഥ
സത്വരം സാഷ്ടാംഗമായ് നമിച്ചീടിനാർ.
മുക്തകണ്ഠം കരയുന്ന മാതാവിനെ-
യിത്ഥം സമാശ്വസിപ്പിച്ചാൻ രഘൂത്തമൻ
വന്ദ്യനാം താതനീലോകം ത്യജിപ്പതിൻ
മുന്നമേ തൻ സത്യപൂൎത്തി സാധിക്കയാൽ
വിണ്ണിൽ വാഴുന്നിതിപ്പോളതുചിന്തിക്കി-
ലമ്മേ! ഭവതിതൻ സൽകൎമ്മവൈഭവം.
എന്നുരചെയ്തുവീണ്ടും മാതൃപാദങ്ങൾ
വന്ദിച്ചുനിന്നാൻ മഹാമതിരാഘവൻ. 140
ഖിന്നയായ്സ്ത്രീത്തു വീൎത്താട്ടതെളിഞ്ഞുടൻ

നന്നാശ്ശീരികെന്നു ചൊന്നാൾ ജനനിയും.
പിന്നെയുമോരോന്നുരച്ചു മാതാവിനെ
മന്ദം സമാശ്വസിപ്പിച്ചാക്കുമാരകർ
നന്ദിച്ചുടൻ വസിഷ്ഠാന്തികം പ്രാപിച്ചു
ദണ്ഡപാതം നമിച്ചീടിനാർ തൽക്ഷണം.
ആശിസ്സു മേന്മേലുരച്ചുകൊണ്ടസ്സൂര്യ-
വംശോത്തമന്മാരെയാചാര്യനാദരാൽ
അർഘ്യപാദ്യാദി നൽകിബ്ബഹുമാനിച്ചു
സൽകരിച്ചാശു ചോദിച്ചാനനാമയം.
ജാനകിയും ഗുരുപത്നിതന്നന്തികേ
മാനസഭക്ത്യാ പ്രവേശിച്ചു കുപ്പിനാൾ.
അന്നേരമാ മുനിപത്നിതൻ സന്നിധൌ
തന്നനുജത്തിയാ മൂർമ്മിളാദേവിയെ
രമ്യമാം പൂമെയ്യെലിഞ്ഞസ്ഥി മാത്രമായ്
ഗണ്ഡങ്ങളൊട്ടിയെങ്ങും വിളർത്തും
ദീനയായുഷ്ണബന്ധനഹീനാംഗിയായേക-
വേണിയും പാരം മുഷിഞ്ഞ വസ്ത്രങ്ങളും
ഏറെ നാളായതിഘോരവ്രതമെന്നു
നേരേ തെളിയിച്ചിടുന്ന ചിഹ്നങ്ങളും 160
കാണും ജനങ്ങളെല്ലാം കരയുംമാറു
ദൂനമാമാനനപത്മവും പൂണ്ടഹോ
വാടിത്തളർന്നോരിളംവല്ലി പോലതി-
ശോചനീയസ്ഥിതിയിൽ സീത കണ്ടുതേ.
സീതയാമാര്യയെഴുന്നേള്ളിടുന്നതു

മോദാംബുധൌ മുഴുകുംമാറു കണ്ടുടൻ
ആദരഹർഷസംഭ്രാന്തയായുമ്മിള
പാദാന്തികേ വന്നു കുമ്പിട്ടുകൂപ്പിനാൾ.
സന്തോഷശോകാശ്രുദവന്തിയേന്തി ക്ഷണം
ചിന്താജഡീഭൂതയായ്നിന്ന സീതയെ
അന്തരാനന്ദം വരുമാറരുന്ധതി
സ്വാന്തനം ചെയ്തുനമോദിച്ചിതേററവും.
പാവനശീലേ! നിനക്കു ചേൎന്നുള്ളൊരീ-
ത്താവകയാതാവിനെക്കണ്ടുകൊൾകെടോ
ദേവനാം രാമനിൽ ഭക്തയാമിപ്പതി-
ദേവതയെപ്പാൎത്തനുഗ്രഹിച്ചീടു നീ.
ഇത്തരം സാക്ഷാലരുന്ധതിതാൻ ചൊൽകെ
ഹൃത്തടം തിങ്ങി നിറഞ്ഞ ഹൎഷത്തൊടും
ഉത്തമയാകുമസ്സാധ്വിയെ വൈദേഹി
ചിത്തേന വന്ദിച്ചു മാനിച്ചു പുൽകിനാൾ. 180
പിന്നെപ്പലതും കനിഞ്ഞുപറഞ്ഞവർ
നന്ദിച്ചുകൊണ്ടഥ രാഘവാനുജ്ഞയാ
അന്തഃപുരം പുക്കനേരമങ്ങുണ്ടായ
സന്തോഷഘോഷം പറയാവതല്ല മേ
രാഘവന്മാരുമാദിത്യവംശാചാൎയ്യ-
നാകുമാമാമുനിയൊന്നിച്ചനന്തരം
ലോകേശനൊത്തമരന്മാർ സുധൎമ്മയിൽ
പൂകുംവിധം ചെന്നിതാസ്ഥാനമണ്ഡപേ
വിശ്വവിഖ്യാതനാം താതൻ വസിച്ചോരു

ശാശ്വതധർമ്മാസനം പാർത്തു രാഘവൻ
അശ്രുചിന്താകുലനായ്പ്പുണങ്ങീട്ടഥ
സൽഗ്ഗുരുവർയ്യനമൊത്തിരുന്നീടിനാൻ.
സൽക്കൃതന്മാരായ വാനരരാക്ഷസ-
മുഖ്യരും മന്ത്രിമാരും മുനിപ്രൌഢരും
ചൊൽക്കൊണ്ട പൌരരും സാമന്തഭൂപരു-
മൊക്കവേ വന്നു നിറഞ്ഞ സഭാന്തരേ
ഭക്തിയോടും ഭരതൻ രാമപാദുക-
മുത്തമാംഗേ ധരിച്ചിത്തരം ചൊല്ലിനാൻ
ശ്രീരാമപാദുകത്തിൻകീഴിലിങ്ങു ഞാ-
നീരേഴു വത്സരം കാത്തൊരീ ഭൂതലം 200
ശ്രീരാമദേവന്റെ പാദാംബുജങ്ങളി-
ലാരാലിതാ സമർപ്പിക്കുന്നു സാമ്പ്രതം.
ഇത്ഥം പറഞ്ഞു സാഷ്ടാംഗം നമസ്കരി-
ച്ചുത്തമന്മാരിലത്യുത്തമനാമവൻ
ചിത്തഹർഷത്തൊടാപ്പാദുകം രാവണ-
ശത്രുവിൻ തൃപ്പദേ ചേർത്തു നിന്നീടിനാൻ.
അന്നേരമങ്ങു വാഴുന്നവരാകവേ
കണ്ണീരിൽ മുങ്ങിയൊന്നായ് തൊഴുതീടിനാർ
നന്നു നന്നെത്രയുമൽഭുതമൽഭുത-
മെന്ന ഘോഷത്താൽ മുഴങ്ങീ സഭാതലം 210

ദണ്ഡകം

പിന്നെക്കുകൽസ്ഥ കുലമാന്യാഭിഷേകമഹ-
സന്നാഹധോരണി തുടങ്ങീ, കൊടികളിടതിങ്ങീ,

കുടതഴകൾ പൊങ്ങീ, പടകളൊട്ടുമഖിലനൃപ-
പടലികൾ വരുന്നപടുപടഹഹതി ദിശിദിശിമുഴങ്ങീ.
പുണ്യാംബു സർവമപി ചെന്നാനയിച്ചുകപി-
വൃന്ദം കുടങ്ങളിൽ നിരത്തീ, കുസുമനിരചാർത്തീ,
ശുഭസമയമെത്തീ, വിധിതനയമുഖമുനികൾ
വിധിവഴിയുടൻ മഹിതവിധി സകലമമ്പൊടുനടത്തീ.
ഭൂഗോളചിത്രമെഴുമാകമ്രപീഠഭുവി
ലോകാഭിരാമനൃപഹീരം രഘുപതി സദാരം
മരുവിയതുനേരം സ്ഥീതമുദമാന്റ മുനി-
നാഥനതികുതുകമൊടു ചെയ്തിതഭിഷേകമതുദാരം.
രാജൽകിരീടമഥ രാജേന്ദ്രമൌലി മൃഗ-
രാജാസനോപരിയിരുന്നു, സഹജരൊടുചേർന്നു,
സചിവരണിനിന്നു, ക്ഷിതിപരുടനുടനെ യുപ-
ഹൃതിയൊടധിരാജന്റെ പദതളിർ നമിച്ചുഥനിരന്നു. 226

## മൂന്നാംസൎഗ്ഗം

രാജരാജേന്ദ്രനായ രാഘവൻ മഹാമതി
രാജാക്കന്മാരെയെല്ലാം വഴിപോൽ മാനിച്ചുടൻ
രാജമാനമാം മഹാനഗരം ദൎശിച്ചുകൊ-
ണ്ടാദരാൽ പ്രദക്ഷിണം ചെയ്യതിന്നൊരുങ്ങിനാൻ.
വെൺതിങ്കളൊക്കും രുചിയെങ്ങുമേ ചിന്നീടുന്ന
വെൺകൊററക്കുടതഴതാലവൃന്തങ്ങളോടും
വെഞ്ചാമരങ്ങൾ മന്ദം വീയിടുന്നഴകോടും
കാഞ്ചനരഥേ വിളങ്ങീടിനാൻ രഘൂത്തമൻ.
താപസവേഷം ധരിച്ചീടിനപോതും നിജ-
ശോഭകൊണ്ടേററം മനോഹരനായിരുന്നവൻ
ഭൂപതിവേഷം പൂണ്ടനേരമങ്ങുണ്ടായുള്ള
ശ്ശോഭയെക്കുറിച്ചെന്തൊന്നുരചെയ്തീടേണ്ടു ഞാൻ.
വീഥികളെല്ലാമതിചിത്രമായ് വിതാനിച്ചു
ചാതുൎയ്യമേറും പലശില്പകൌശലങ്ങളും
ദീപമാല്യാദികളും സുഗന്ധദ്രവ്യങ്ങളു-
മാദരപൂൎവ്വം നിറച്ചീടിനാർ പുരജനം.
ആനതേർതുരഗാദിവാഹനസമൂഹവും
മാനുഷനിശാചരവാനരസൈന്യങ്ങളും
ആനന്ദത്തിരതിങ്ങും മാറുവാഹിനി പോലെ
മാനവേന്ദ്രൻെറ മുന്നിൽ കാണായീ തദന്തരേ.
സംഗീതഘോഷങ്ങളും മംഗലവാദ്യങ്ങളും

സമ്മദമാൎന്ന പൌരമുഖ്യരുമമാത്യരും
മന്നവന്മാരുമൎക്കാത്മജപൌലസ്ത്യന്മാരും.
മുന്നണിയായിട്ടെഴുന്നെള്ളിനാൻ നൃപേശ്വരൻ.
അന്നേരം സൌധങ്ങളിൽനിന്നുടനുടൻ പൌര-
കന്യമാരെല്ലാം മുദാ പൂമഴ തൂകീടിനാർ.
സുന്ദരിമാരും സൎവ്വം മറന്നു സസംഭ്രമം
വന്നുടൻ വാതായന പംക്തികൾ തിങ്ങീ തുലോം.
കുന്തൽ ചീകുന്ന മദ്ധ്യേ ഘോഷം കേട്ടൊരു നാരി
കുന്തലും താങ്ങി വന്നു നിന്നിതു ചിത്രംപോലെ.
അഞ്ജനമൊരുകണ്ണിലണിഞ്ഞു മറ്റേതിലെ-
ക്കഞ്ജനമെടുത്തുംകൊണ്ടങ്ങിനെ നിന്നാർ ചിലർ.
സംഭ്രമാലുറയ്ക്കാത്ത പൊന്മണിക്കാഞ്ചിതന്റെ
തുമ്പുകൾ പിടിച്ചതിലൊന്നു വിട്ടിഴഞ്ഞഹോ
അന്തരാ രത്നമെല്ലാം കൊഴിഞ്ഞും തടഞ്ഞുമ-
പ്പന്ഥാവിൽ പതറിക്കൊണ്ടന്യയുമെത്തീടിനാൾ.
ഇത്തരമോരോവിധമണഞ്ഞു നിറഞ്ഞൊരു
മുഗ്ദ്ധാംഗിമാരും പൌരകന്യകാവൃന്ദങ്ങളും
ഉത്തമോത്തമം രാമകീൎത്തനം പാടുന്നതു
ഹൃത്തടം കുളുൎക്കമാറെങ്ങുമേ കേൾക്കായ്‌വന്നു. 40
രാമദേവനും സൌമിത്രാത്മജർ വീയീടുന്ന
ചാമരങ്ങൾതൻ ചാരുചന്ദ്രികാവിലസിതം
കോമളമന്ദഹാസപ്രഭയാൽ വളൎത്തിക്കൊ-
ണ്ടാമോദമാൎന്നാറെഴുന്നെള്ളിനാൻ മന്ദം മന്ദം.
പട്ടണപ്രദക്ഷിണം കഴിഞ്ഞാക്ഷിതീശ്വരൻ

തുഷ്ടനായ് ബഹുവിധം ദാനവും ചെയ്താദരാൽ
മിത്രൌഘത്തിനും നരപാലൎക്കും സമ്മാനങ്ങ-
ളെത്രയും നൽകിരാജധാനിതന്നകം പുക്കാൻ.
അന്നേരം മുതൽ മന്നിലാകവേ സമൃദ്ധിതൻ
ചിഹ്നങ്ങൾ കാണായ്വന്നു മേൽക്കുമേലോരോവിധം
മന്നോർമന്നനാം രാമചന്ദ്രൻതന്നുദയത്തി-
ലൊന്നാകെ പ്രകൃതികളേററവും രഞ്ജിച്ചതേ
ധാൎമ്മികന്മാരിലഗ്രേസരനാം രഘൂത്തമൻ
കല്മഷാപഹൻ മഹാരാജനായ്വാണീടവേ
നിൎമ്മലന്മാരായുള്ള മുനിമാർ പലരുമ-
സ്സന്മതിതന്നെക്കണ്ടു നന്ദിപ്പാനെത്തീടിനാർ.
സൽകൃതന്മാരാമവരൊത്തു രാജേന്ദ്രനോരോ
സൽകഥയുരചെയ്തുംകൊണ്ടു സോദരരോടും
സുഗ്രീവമരുൽസുതപൌലസ്ത്യാദികളോടും
പൃഥ്വീശരോടും ചേൎന്നു വസിച്ചാൻ പലദിനം.
ശത്രുവായിരുന്നോരു രാവണൻതൻെറ ജന്മ-
വൃത്തവും വീൎയ്യാദിയുമൊക്കവേ രഘുനാഥൻ
കെല്ലെഴും സ്വപൌരുഷസൂചകമെന്നാകിലു-
മത്ഭുതമാമ്മാറഗസ്ത്യാദികൾ ചൊല്ലിക്കേട്ടാൻ
പിന്നെയമ്മുനീന്ദ്രന്മാരെഴുന്നെള്ളിയ ശേഷം
മന്നവൻ വിദേഹാധിനാഥനെ വന്ദിച്ചുടൻ
മന്ദമായേവം പറഞ്ഞീടിനാൻ വിഭോ ഭവാൻ-
തന്നനുഗ്രഹമല്ലോ ഞങ്ങൾക്കാശ്രയം സദാ
നിന്തിരുവുള്ളമേററം ഞങ്ങളിലുണ്ടാകയാൽ

സന്താപമെല്ലാം തീൎന്ന വന്നിതു സുമംഗളം.
മന്നിമിത്തമായനുഷ്ഠാനങ്ങൾ മുടങ്ങുന്ന-
തിന്നിയും കൂടുന്നതു കഷ്ടമായ്വരുമല്ലോ
എന്നതുമൂലം ഗൃഹസ്ഥവ്രതാചരണത്തി-
നിന്നേരം നന്ദിച്ചെഴുന്നെള്ളുക മഹാമതേ.
സ്വൎണ്ണരത്നാദിയോടുകൂടെ നിന്തിരുവടി-
യൊന്നിച്ചു പോരും സൈന്യവൃന്ദവും ഭരതനും.
രാഘവവചസ്സേവം കേട്ടതിസന്തുഷ്ടനാ-
യാഗമതത്വജ്ഞനാം മൈഥിലൻ ചൊല്ലീടിനാൻ
ഇക്ഷ്വാകുവംശത്തോടു ബന്ധമുള്ളവരിത്ഥ-
മുത്തമവചസ്സു താൻ കേൾക്കുമേ ധരാപതേ 80
ഇത്തരം പറഞ്ഞശ്രുപൂൎണ്ണനേത്രനായ് രഘു
സത്തമൻതന്നെയനുഗ്രഹിച്ചാൻ മിഥിലേശൻ
പിന്നെ നന്ദിനിമാരെയാശ്വസിപ്പിച്ചും വീണ്ടും
മന്നവനോടുയാത്രചൊല്ലിയും പുറപ്പെട്ടാൻ
രാഘവഗുണമോരോന്നോൎത്തോൎത്തു കൃതാൎത്ഥനായ്
രാഘവശത്രുഘ്നനും സ്വപുരം പ്രാപിച്ചുടൻ
രാകേന്ദുമുഖിമാരാം പുത്രിമാൎക്കേകീടുവാൻ
സാകേതപുരത്തിലെക്കയച്ചാൻ ബഹുധനം.
രാമചന്ദ്രനും മററു ഭൂപതിമാരെയെല്ലാം
സാമോദം മാനിച്ചയച്ചീടിനോരനന്തരം
മിത്രവൎഗ്ഗനാം മിത്രാത്മജനെപ്പുണൎന്നുകൊ-
ണ്ടിത്തരമരുളിച്ചെയ്തീടിനാനൊരുദിനം.
സന്മതേ സൌമ്യ മിത്രനന്ദന സഖേ ഭവാൻ

രമ്യയാം കിഷ്കിന്ധയിൽ പോയിനി വാണീടണം
അന്നന്നു സംഭവിച്ചീടുന്നൊരു വൃത്താന്തങ്ങ-
ളൊന്നൊഴിയാതെയറിയിക്കുവൻ ഭവാനെ ഞാൻ.
ശത്രുഹീനമായുള്ള രാജ്യത്തെയെല്ലാം മന്ത്രി-
സത്തമരൊത്തു കാത്തു വാഴ്‌ക നീ വഴിപോലെ.
ഉത്തമോത്തമനാകുമംഗദൻതന്നെപ്പരം
ചിത്തമോദേന നോക്കി രക്ഷിച്ചീടണം ഭവാൻ. 100
മാരുതിയായ വീരൻതന്നെയുമഴലേതും
ചേരാതവണ്ണം പരിപാലിച്ചീടണം സദാ.
ജാംബവാൻ മുതലായ മാന്യന്മാരെയുമേററം
സമ്മോദമോടു കാത്തുകൊള്ളണം യഥാസുഖം.
ഊനമെന്നിയേ മൽകാര്യ്യാർത്ഥമായഹോ നിജ-
പ്രാണനെപ്പോലും കളയുന്നൊരീ വീരന്മാരെ
മാനിച്ചീടണം വഴിപോലെയങ്ങൊരുവർക്കും
മാനസേ സുഖക്കേടിന്നിടയാക്കരുതേതും.
മാനവശ്രേഷ്ഠൻ വീണ്ടുമിത്തരമരുൾചെയ്തു
വാനരകുലേന്ദ്രനെപ്പുൽകിനാൻ ബാഷ്പാകുലം.
ഭാനുപുത്രനും രഘുനായകപദാംബുജേ
വീണുസാഷ്ടാംഗം നമിച്ചീടിനാൻ സഗൽഗദം.
പിന്നെ രാജേന്ദ്രൻ മഹാത്മാവായ വിഭീഷണൻ-
തന്നുടെ കയ്യും പിടിച്ചാദരാൽ ചൊല്ലീടിനാൻ.
നിർമ്മലമതേ ധർമ്മജ്ഞോത്തമ ഭവാനുള്ള
ധർമ്മാനുഷ്ഠാനങ്ങൾക്കു സമ്മതം നൽകീടുന്നേൻ.
ഭ്രാതാവാകിയ വിത്തനാഥനുമധർമ്മത്തിൽ

ചേതസ്സു പോകാതെഴും മട്ടു നിൻസദാചാരം
ലോകത്തിലെല്ലാം ചേർത്തു ലങ്കയിൽ ചിരം വാഴ്ക
പാകശാസനനമരാലയേ വാഴുംപോലെ. 120
എന്നെയുമക്കാത്മജൻതന്നെയും ദിനംതോറു-
മൊന്നകതാരിൽ സ്മരിക്കേണമേ മുദാ ഭവാൻ.
ഇത്തരം പറഞ്ഞവർ നിൽക്കുന്നനേരം വായു-
പുത്രൻ വന്നവനീശൻതൻപദേ വീണീടിനാൻ.
ഗൽഗദം പൂണ്ടു കാക്കൽ കിടക്കുമവൻതന്റെ
മൂർദ്ധനി വീണു രാമബാഷ്പവുമേററം തദാ.
മോദവുമാശ്ചാസവും വരുമാറെഴുന്നേൽപ്പി-
ച്ചാദരാലുടനടൻ പുൽകിനോരനന്തരം
ചാരുഹാരാഢ്യരത്നമാല്യത്തെക്കഴുത്തിൽനി-
ന്നൂരി രാഘവൻ ഹനുമൽഗളേ ചേർത്തീടിനാൻ.
ശാരദത്തിങ്കളൊത്ത താരകാഗണംകൊണ്ടു
ചാരുതചേരും വിഷ്ണുപദമെന്നതുപോലെ
ഹാരഭൂഷിതവൈരമാലകൊണ്ടതുനേരം
പാരം ശോഭിച്ചു മാരുതാത്മജവക്ഷസ്ഥലം.
വന്ദിച്ചു കയ്യുംകൂപ്പി നിന്നീടുമവനോടു
മന്നവേശ്വരൻ പിന്നെയരുളിച്ചെയ്താനിദം.
സന്മതേ! ജഗൽപ്രാണനന്ദന! ഭവാനെനി-
ക്കന്നന്നു ചെയ്തോരുപകാരങ്ങളോരോന്നിനും
പുണ്യാംബുരാശേ കപിവീര മൽപ്രാണങ്ങളെ-
ത്തന്നെ ഞാൻ നൽകീടിലുമേതുമേ മതി വരാ. 140
നിന്നുപകാരമെന്നുമെന്നിൽതാനിരുന്നങ്ങു

ജീർണ്ണമാകുവാൻ മമ സംഗതി വന്നീടണം.
പ്രത്യുപകാരം ചെയ്യാനോർത്തീടും നരനാപ-
ത്തെത്തുന്നകാലം പാർത്തുകൊണ്ടല്ലോ വസിപ്പതും
മിത്രമേ ഭവാനാപത്തെത്തുകയെന്നുള്ളതു
ചിത്തത്തിലോക്കപോലും പൊറുക്കാവതല്ല മേ.
ദീനന്മാക്കേവമുപകാരങ്ങൾചെയ്തുംകൊണ്ടു
ക്ഷോണിയിൽ നീണാൾ വാണീടുക നീ മഹാമതേ.
കാരുണ്യബാഷ്പം പൊഴിഞ്ഞിങ്ങിനെയോതും രഘു-
വീരനെത്തൊഴുതാഞ്ജനേയനരുണത്തിച്ചാൻ.
നാഥ നിൻചരിതങ്ങളുള്ള കാലത്തോളം ഞാ-
നാദരാലതു കേട്ടു മോദിച്ചു വാണീടണം
ആയതിന്നനുഗ്രഹിച്ചീടുക വിഭോ! സീതാ
നായക! മറ്റൊന്നിലുമില്ലെനിക്കഭിലാഷം.
ഏവമാമഹാത്മാക്കൾ ചൊല്ലീടുന്നതുനേര-
മേവരും നന്നു നന്നെന്നുച്ചത്തിലാത്തീടിനാർ.
മാനവേന്ദ്രനെപ്പിരിയുന്നതു ചിന്തിച്ചഴൽ
മാനസേ തിങ്ങി മുഖം വാടിയങ്ങനന്തരം
വാനരനിശാചരവൃന്ദങ്ങളെല്ലാമതി-
ദീനരായ് ശിരസ്സിങ്കലഞ്ജലി കൂപ്പീടിനാർ 160
മനോർമന്നനും കാരുണ്യാശ്രുക്കൾ പൊഴിച്ചുകൊ-
ണ്ടെന്നുമേ മറക്കാതമട്ടവരെല്ലാരെയും
നന്ദിച്ചു കടാക്ഷിച്ചു പുഞ്ചിരി തൂകീടിനാ-
നൊന്നിച്ചു സാഷ്ടാംഗമായ് നമിച്ചാരവർകളും.

## ദണ്ഡകം.

സീമാവിഹീനഗുണധാമാ നയാംബുനിധി
രാമാവനീശനഥ പേൎത്തും കരുണയൊടു പാൎത്തും
വിരുതുകൾ കൊടുത്തും ഹിതവചനമനുനയമൊ-
ടതിസരസമരുളിയവർഹൃദി പെരുകുമഴലതു കെടുത്തും
ഭ്രാതാക്കളൊത്തു ഹരിനാഥാശരൌഘപതി-
വാതാത്മജാദ്യരെയശേഷം പുനരതിവിശേഷം
ഹൃതനിഖിലദോഷം സൽകൃതികൾ ചെയ്തു നിജ-
സഖ്യവരചിഹ്നമണിയിച്ചുടനയച്ചു ശുഭഘോഷം.
കണ്ണീരു വാൎത്തവരുമണ്ണോജലോചനനെ
വന്ദിച്ചു തെല്ലിട ഗമിച്ചു, മുഹുരപി തിരിച്ചു,
പഥി പഥി നമിച്ചു, തങ്ങളിലൊരക്ഷരവു-
മെന്നിയെയധോമുഖമൊടങ്ങിനെ ചിരം പരിതപിച്ചു.
നിശ്വാസവേഗമൊടു വിശ്വാഭിരാമനുടെ-
യാശ്വാസവാക്കുകൾ നിനച്ചു, മനമത്തു പിടച്ചു;
വിവശതകൾ വാച്ചു, ദേഹഗതി വിട്ടു ബഹു-
ദേഹികൾകണക്കു നിജദേശമതിലേക്കഭിചലിച്ചു. 180

## നാലാംസർഗ്ഗം

---

വാനരനിശാചരപുംഗവന്മാരെയെല്ലാം
മാനിച്ചു പറഞ്ഞയച്ചീടിനോരനന്തരം
മാനവേശ്വരൻ നിജസോദരന്മാരുമായി
ക്ഷോണിയെക്കാത്തുംകൊണ്ടു സസുഖം വാണീടിനാൻ.
രാമരാജേന്ദ്രൻ രാജ്യം രക്ഷിച്ചു വാഴുംകാല-
മാമയമകന്നിതു ജീവികൾക്കെല്ലാം ദ്രുതം
ഭൂമിയും ജാമാതാവിൽ പ്രീതികൊണ്ടെന്നപോലെ
സീമയില്ലാതെ വർദ്ധിപ്പിച്ചിതു ഫലോദയം.
മാരുതിസേവ്യനെന്നു ചിന്തിച്ചിട്ടെന്നപോലെ
മാരുതൻതാനും സദാ സുഖമായ് വീയീടിനാൻ.
സൂരനും പുത്രസ്നേഹമോർത്തു തൻകരംവഴി-
ക്കാരാലേകിനാൻ വർഷതോയവും വഴിപോലെ.
ചോരന്മാരെന്ന വാർത്തപോലുമേ കേൾപ്പാനില്ല
നാരിമാർക്കില്ല പാതിവ്രത്യഭംഗവും തദാ.
വൈരവുമില്ല തമ്മിലാർക്കുമന്നൊരേടത്തു-
മീതികളില്ല ബാലമൃത്യുവുമില്ലെങ്ങുമേ.
ദുർഗ്ഗുണതമോവൃന്ദമൊക്കവേ നക്തംചര-
വർഗ്ഗവൈരിയാം മിത്രവംശ്യന്റെ മഹോദയേ
തൽക്ഷണം നശിച്ചിതു സൽഗ്ഗുണം നവപദം
സിദ്ധിച്ചപോലെ മേന്മേൽ വർദ്ധിച്ചു തദന്തരേ.

ഉത്തമന്മാരായുള്ള സോദരരൊത്തു വാഴും
പൃഥ്വീപാലകനായ രാഘവനരേശ്വരൻ
ശക്തികൾ മൂന്നിനൊടും ചേൎന്നൊരു നയം സാക്ഷാൽ
മൂൎത്തിമത്തായതാണെന്നോൎത്തിതങ്ങെല്ലാവരും.
ഉൽക്കടമാകും പ്രതാപോജ്ജിതംകൊണ്ടുമേററ-
മഗ്ര്യശീലാദികൊണ്ടുമാരഘുവംശാധിപൻ
ഉഗ്രസത്വൈശ്വൎയ്യരത്നാപൂൎണ്ണമാം കടൽപോലെ
യത്യന്തം ഭീമകാന്തനായിതു സകലൎക്കും.
മന്നവനെന്നപോലെ ധൎമ്മിഷ്ഠനായീടണം
മന്നവനെന്നപോലെ വിജ്ഞാനമുണ്ടാകേണം
എന്നേവമെല്ലാഗ്ഗുണമാശംസിച്ചീടുമ്പൊഴും
മന്നവനായിത്തീൎന്നു ദൃഷ്ടാന്തമേവൎക്കമേ.
നിൎവ്യാജസ്നേഹവാത്സല്യാദികൾകൊണ്ടും പരം
സൎവ്വദാ സന്മാൎഗ്ഗത്തിൽ നയിക്കുന്നതുകൊണ്ടും
ഉൎവ്വരാപതിയായ രാഘവനരേന്ദ്രനെ-
സ്സൎവരും ജഗൽപിതാവെന്നുതാനോതീടിനാർ.
ഇഷ്ടനായതു ഞാൻ താൻ ഭൂപതിക്കെന്നേററവും
ഹൃഷ്ടരായ് പ്രജകളിലേവരുമോൎത്തീടിനാർ.
പുഷ്ടനാം ചന്ദ്രന്നാമ്പൽവൎഗ്ഗത്തിലെന്നപോലെ
ശിഷ്ടനാം നൃപേന്ദ്രനഭേദമില്ലൊരാളിലും.
നിത്യവും ധൎമ്മാസനേ വാണുകൊണ്ടവനീശ-
നുത്തമന്മാരാമമാത്യന്മാരുമായിച്ചിരം
ഇത്തരം ലോകകാൎയ്യമാകവേ വീക്ഷിച്ചു[illegible]

പൃഥ്വീനന്ദിനിയൊത്തു സുഖമായ് രമിച്ചുതേ.
ജാനകിതാനും മാതൃവർഗ്ഗത്തെദ്ദിനംതോറും
മാനിച്ചു ഭക്ത്യാ കൂപ്പിശ്ശുശ്രൂഷിച്ചനന്തരം
നാനാരത്നാലംകൃതഭൂഷണമോരോന്നണി-
ഞ്ഞാനതഗാത്രി ദിവ്യചന്ദനം ചാർത്തിക്കൊണ്ടും
കഞ്ചുകികളെവെല്ലും കുഞ്ചിതപ്പൂഞ്ചായലി-
ലഞ്ചിതപുഷ്പമാല്യസഞ്ചയം ചൂടിക്കൊണ്ടും
പഞ്ചബാണന്റെ നെഞ്ചുമഞ്ചിടും വിലാസങ്ങ-
ളഞ്ചാതെ ചിന്തുംമാറു സഞ്ചാരമാർന്നുംകൊണ്ടും
ചഞ്ചലാളകങ്ങളാം ചഞ്ചരീകാളിദ്യുതി
തഞ്ചിടും മുഖാബ്ജത്തിൽ പുഞ്ചിരി തൂകിക്കൊണ്ടും
കാഞ്ചനമയമായ കാഞ്ചിതന്നൊളികൊണ്ടു
പൂഞ്ചേലയ്ക്കേഴും ഭംഗി കിഞ്ചന കൂടിക്കൊണ്ടും
രാമനോടൊത്തു രമിച്ചീടുവാനൽകണ്ണുയാൾ
കാമരൂപത്തെപ്പൂണ്ട രാജലക്ഷ്മിയെപ്പോലെ
നാഥസന്നിധൌ ഗമിച്ചീടിനാൾ സുരലോക-
നാഥപാർശ്വത്തിൽ ശചീദേവി ചെന്നീടുംവിധം 60
സങ്കടകാലങ്ങളിലന്നന്നു ഹൃദന്തരേ
സങ്കല്പിച്ചുള്ളപോലെ രമിക്കുമവർക്കഹോ,
അന്തമെന്നിയേ വനവാസദുഃഖങ്ങളെല്ലാം
ചിന്തയിൽ തേറിപ്പരം സുഖമായ്തീർന്നു തുലോം.
അത്ഭുതചരിത്രന്മാരാകിയോരവരോരോ-
ചിത്രമന്ദിരങ്ങളിൽ സുചിരം ക്രീഡിച്ചുടൻ
കൃത്രിമശൈലാരാമനദ്യാദിദേശങ്ങളി-

ലുൾപ്പൂക്കോരോരോ കേളിഭേദേന വാണീടിനാർ.
കണ്ണികാരൈൗഘങ്ങളും ചന്ദനമരങ്ങളും
കണ്ണിണയ്ക്കാനന്ദമാം കടമ്പിൻനിരകളും
ചമ്പകാശോകചൂതപുന്നാഗജാലങ്ങളു-
മിമ്പമേററീടും തഗരാജ്ജുനസമൂഹവും
നാരികേളങ്ങൾ നല്ല കൊന്നകൾ തമാലങ്ങൾ
ചാരുതക്കൂടും പനസങ്ങൾ നൽപ്രിയാളങ്ങൾ
മുല്ലകളിലഞ്ഞികൾ ജാതികൾ ബന്ധൂകങ്ങൾ
മല്ലികാസമൂഹങ്ങൾ കേതകീനികരങ്ങൾ
മററുമിങ്ങിനെയോരോ വൃക്ഷവല്ലികൾകൊണ്ടു
മുററുമുജ്ജ്വലമായിത്തെളിയും വനങ്ങളും
എന്നുമേ ശുദ്ധസ്ഫടികാഭമാം ജലമേററം
പൂണ്ണമായ്നിൽക്കും മഹാവാപികൾസമൂഹവും 8
നാനാജാതികളായ പക്ഷികൾ സദാകാല-
മാനന്ദമോടു വാഴും പൊയ്കതൻ പംക്തികളും
വൈഡൂര്യരത്നാഞ്ചിതകംബളം വിരിച്ചപോൽ
കൌതുകമേകീടുന്ന ശാദ്വലഭാഗങ്ങളും
നിമ്മലപുഷ്പമെങ്ങും വീണഹോ താരാഗണം
മിന്നുമാകാശദ്യുതി തേടീടും ശിലകളും
വണ്ടുകൾ മുരണ്ടീടുമുല്ലസൽകുഞ്ജങ്ങളും
കണ്ടുകണ്ടവരേററമാനന്ദം പൂണ്ടീടിനാർ.
അക്കാലമപ്പോൾപതിമാക്കുപഭോഗൌത്സുക്യ
മുൾക്കാമ്പിലേററുംവിധമൃതുലക്ഷ്മിയും ക്രമാൽ
പുഷ്ടിയോടോരോതരമുപചാരങ്ങൾ കയ്ക്കൊ-

ണ്ടിഷ്ടതോഴിയെപ്പോലെ വന്നിതുല്ലാസത്തോടും.
നാഥനാം മധുവെത്തീടുന്നിതെന്നിളംതെന്നൽ-
ദൂതിവന്നറിയിക്കെ പ്പുല്ലഹാസത്തൊടും
മോദാശ്രുമാധ്വി തൂകി മാധവീലത ചുററു-
മാദരാലയച്ചു കാർവണ്ടോളിനേത്രാഞ്ചലം.
പല്ലവാധരരാഗം ചിന്തവേ വണ്ടാർകുഴൽ
മെല്ലെന്നു വിതൎത്തു നൽതിലകപ്രഭയോടും
ഉല്ലസൽപ്രസൂനൌഘഭൂഷണങ്ങളുമണി-
ഞ്ഞുല്ലാസം പൂണ്ടിതേററമുദ്യാനശ്രീയും തദാ. 100
ഫുല്ലകുഡ്മളോത്തംസമണ്ഡിതമായിപ്പികി-
സല്ലാപമാൎന്നു ചേൎന്നു നിന്നിടും തേന്മാവിന്മേൽ
വേല്ലിതങ്ങളാമിളംശാഖകൾ ചുററീടവേ
മല്ലിക തൻപൂങ്കുലക്കൊങ്കകളണച്ചുതേ.
ചാരുവാം ബാലചന്ദ്രക്കലപോൽ വളഞ്ഞേററ-
മാരക്തങ്ങളാം പ്ലാശിൻമൊട്ടുകൾ തദന്തരേ
നേരോടു കാണായ്വന്നു മധുസംഗതയായോ-
രാരാമലക്ഷ്മിക്കുള്ള നഖരക്ഷതങ്ങൾപോൽ.
മാധവമാസലീലാചാതുൎയ്യംകൊണ്ടേററവും
മോദമാൎന്നുള്ള സീതാദേവിതൻ മുഖേന്ദുവിൽ
സോദപീയൂഷം പൊടിഞ്ഞുൽഗതകാന്ത്യാരാമ-
ചേതസ്സു ലയിക്കുമാറെത്തി നൽഘൎമ്മോൽഗമം.
ചഞ്ചലശിരീഷപുഷ്പോത്തംസത്തോടും പര-
മഞ്ചിതചക്രവാകസുസ്തനലാസ്യത്തോടും
ഫുല്ലാബ്ജങ്ങളാമീക്ഷണങ്ങൾതന്നൊളിയോടും

കല്ലോലങ്ങളായുള്ള ചില്ലിവില്ലാട്ടത്തോടും
ചാരുശൈവലകേശസംപ്ലവത്തോടും നല്ല
സാരസസ്വനങ്ങളാം മണിതോൽഗമത്തോടും
പൂമ്പൊടിയാകുമംഗലേപത്തിൻ പരപ്പോടും
കമ്പിതമായ സൽഫേനാംശുകച്ഛവിയോടും 120
വിസ്താരമേറീടുന്ന സൈകതശ്രോണിയോടു-
മൊത്തുശബ്ദിക്കും ഹംസപംക്തിമേഖലയോടും
ഉള്ളിലത്യന്തമാനന്ദോദയമവൾക്കേകി-
യുല്ലസിച്ചിതു പാരം സരയൂനദി തദാ.
താരകോല്ലാസമെല്ലാം മൂടിയും ചിന്നീടുന്ന
കാറുകൾക്കുള്ളിൽ മിന്നൽക്കൊടിമെയ്യിളങ്ങിയും
മാരുതവേഗം പാരമേറിയുമുള്ളകാല-
മാരാൽ വന്നഥ കളുപ്പിച്ചിതങ്ങവർമനം.
സ്വർഗ്ഗസുന്ദരീജനകേളികൌശലങ്ങളി-
ലററു പോയോരു മുത്തുമാലതൻ മണിപോലെ
ചുററുമേ ചിന്നി വർഷത്തുള്ളികൾ കാണായ്വന്നു.
മുററുംതാൻ പരന്നിതു മാലതീപുഷ്പങ്ങളും
രാജീവനേത്രൻ നിദ്രാവശനാമക്കാലത്തു
രാജീവവൃന്ദമെല്ലാം പത്മിനിതന്നുള്ളിലും
രാജഹംസങ്ങൾ നല്ല മാനസസരസ്സിലും
രാജേന്ദ്രചന്ദ്രമങ്ങു തമ്മിലും ലയിച്ചുതേ.
ശാരദശശാങ്കൻതന്നഞ്ചിതകരമേററു
താരകൾ മന്ദം തെളിഞ്ഞീടുമക്കാലാന്തരേ
ആരക്തകൈരവാക്ഷി തുറന്നാക്കുമുദിനി
ചാരുചന്ദ്രികാസ്മിതവീചിയിൽ മുങ്ങീ തുലോം 140

ബന്ധുരതമഃകചഭാരത്തെക്കരംകൊണ്ടു
ചിന്തുന്ന രാഗത്തോടും നീക്കിയസ്സുധാകരൻ
ബന്ധൂകപുഷ്പദന്തച്ഛദകാന്തിയാലേററം
ചന്തമാർന്നീടും യാമിനീമുഖം ഗ്രഹിക്കവേ
വെണ്ണിലാവാകുമംഗരാഗത്തിൽ പൂരണ്ടേറെ
മിന്നീടും കാശാങ്കുരപുളകോൽഗമത്തോടും
വെള്ളവാസസ്സു താണു തിങ്ങിയ ചെന്താർമൊട്ടും
തെല്ലൊന്നു നദീപുളിനാഭയും കാണായ്വന്നു.
ഉത്തുംഗസൌധകുംഭമസ്തകമാൎന്നുംകൊണ്ടു
മുഗ്ദ്ധേന്ദുരസം ചകോരാധിപൻ പ്രിയാന്വിതം
അത്യാർത്തിയോടും നുകൎന്നീടുമക്കാലം ലീലാ-
സക്തിയാലറിയാതെ പോയിതങ്ങവൎക്കഹോ.
താമരത്താർമൊട്ടുകൾ മർദ്ദനം ചെയ്തും പാരം
രോമാഞ്ചത്തോടുമധരക്ഷതമേകിക്കൊണ്ടും
കാമവേപഥുവോടും സീൽകാരഘോഷത്തോടും
ഹേമന്തം വന്നു മോദിപ്പിച്ചിതങ്ങനന്തരം.
രാത്രിയും രാത്രീശനും സുചിരം ഹിമാവൃത-
മൂർത്തിയായ്പ്പാഴ്ക്കപ്പുകൽ ദൈന്യമാൎന്നിതു തദാ.
മാർത്താണ്ഡനഗ്നികോണം പ്രാപിച്ചു കാമാനല-
പൂർത്തിയിൽ സുഖാവൃതരായിതാദമ്പന്ദങ്ങളും. 160
ഇങ്ങിനെയോരോ കേളിഭേദേന വാഴുംകാല-
മംഗനാമണിയായ ദേവിതൻ തിരുമുഖം
മംഗളഗർഭം വ്യഞ്ജിച്ചാനന്ദസാരംരഘു-
പുംഗവന്നേകുംമാറു വിളറിക്കാണായഹോ.
ശുദ്ധസത്വത്തെയുള്ളിൽ വഹിച്ചുംകൊണ്ടും മന-

സത്തമപ്രിയസിദ്ധിമൂലമാസ്ഥീന്നും പരം
പൃഥ്വീനന്ദിനിയായ ദേവിതൻ കളേബര-
മുത്തമവേദംപോലെയുല്ലസിച്ചിതു തദാ.
വേദവേദാംഗവൈദ്യ കുശലന്മാരെക്കൊണ്ടു
മേദിനീശചരനപക്രമണം ചെയ്തീടവേ
മാതൃവർഗ്ഗത്തിൻ പരിതോഷമോടൊന്നിച്ചഥ
സീതതന്നുടെ ഗർഭചിഹ്നവും വളൎന്നുതേ. 172

ദണ്ഡകം

ഏണാക്ഷിതന്നുടയ ശോണാഭ ചേൎന്ന മിഴി
ചേണാൎന്നു തെല്ലഥ തളർന്നു, ത്രിവലികൾ നിവർന്നു,
തിരുവയർ വളർന്നു, തരളതരബർഹിഗള-
രുചിയുടയ ലോമവരി വിരവിനൊടു വിശദത കലർന്നു.
പീനസ്തനങ്ങൾ മുഖമാനീലമായ്മധുപ-
ലീനാബ്ജകോശമൊടിടഞ്ഞു, കലവികൾ വെടിഞ്ഞു,
കളമൊഴി കുഴഞ്ഞു, കളഭകുസുമാദിയിലു-
മഭിരുചി കുറഞ്ഞു പുനരളികബരിയാൾ ബതവലഞ്ഞു.
ആളീജനങ്ങളുടെ തോളിൽ പിടിച്ചു മൃദു-
ലോലാംഗി മെല്ലവെ നടക്കും, ഇടയിടയിൽ നില്ക്കും,
തിരുവുടൽ വിയർക്കും, പരവശതപെരുകിയുട-
നധികപരിഖേദമൊടു കുഴലിണ കുഴഞ്ഞവളിരിക്കും.
വീൎക്കും പരം വയറു നോക്കും സദാ വിധിയെ-
യോർക്കും ശുഭോദയമിരക്കും, രഹസി വിലപിക്കും,
വ്രതവിധി ചരിക്കും, ദേവിയുടെ ഗർഭഭര-
മീവിധമുദിച്ചു ഹൃദി പാവി പരിതോഷമമരൎക്കും. 188

---

# അഞ്ചാംസൎഗ്ഗം

---

അക്കാലമേകദാ രാജേന്ദ്രനാം രഘു-
മുഖ്യനം ദേവിയെയങ്കത്തിൽ വെച്ചുടൻ
ലജ്ജയാ വക്ത്രാംബുജം താഴ്ത്തി മേവുമാ-
മുഗ്ദ്ധാംഗിയെത്തലോടിപ്പറഞ്ഞീടിനാൻ.
എന്തൊരു കാമം നിനക്കു ചെയ്യേണ്ടു ഞാ-
നെന്തൊന്നു നീ കൊതിക്കുന്നിതു സാമ്പ്രതം
ബന്ധുരഗാത്രിയാളേ പറഞ്ഞീടേണ-
മന്തഃകരണമഴിഞ്ഞതെന്നോടു നീ.
കാന്തനീവണ്ണം പറയുന്ന നേരത്തു
പൂന്തേൻമൊഴി മന്ദമന്ദമോതീടിനാൾ.
പുണ്യങ്ങളാകും തപോവന ദേശങ്ങൾ
ചെന്നുകണ്ടീടുവാനുള്ളിലുണ്ടാഗ്രഹം.
ഗംഗാനദിതൻ സമീപേ വസിക്കുന്ന
തുംഗതേജസ്സേഴും താപസന്മാരെയും
എന്നും ഫലമൂലമാത്രം ഭുജിക്കുന്ന
ധന്യമാരായുള്ള താപസിമാരെയും
വന്ദിച്ചു തൽപാദശുശ്രൂഷ ചെയ്തുകൊ-
ണ്ടുന്നിദ്രമോദാലൊരു നാളിലെങ്കിലും
ഉന്നതസൌഹാർദ്ദമാന്ന വൈഖാനസ-
കന്യമാരൊത്തു വാഴാനിച്ഛയുണ്ടു മേ. 20
പുല്ലും സമിത്തുമായ് ബാലകരാശ്രമേ

ചെല്ലുന്ന കാണ്മതിന്നുണ്ടുമേ കൌതുകം
അല്ലാതെ മറ്റൊന്നിലും കൊതി തോന്നുന്ന-
തില്ലേതുമേ മമ നാഥാ ദയാനിധേ!
എന്നതു കേട്ടു തെളിഞ്ഞരുൾ ചെയ്തിതു
മന്നവൻതാനും മധുരാക്ഷരം തദാ.
നാളീകലോചനേ പുണ്യാശ്രമങ്ങളിൽ
നാളെഗ്ഗമിക്കാമതിനില്ല സംശയം
നിർമ്മലവസ്ത്രങ്ങൾ കാഴ്ചവെച്ചേറ്റവും
നിർമ്മലന്മാരാമവരെ വന്ദിച്ചുടൻ
കല്മഷം തീരുമനുഗ്രഹമേറ്റുകൊ-
ണ്ടുന്മേഷമോടു പോന്നീടാം യഥാസുഖം.
ഭർത്താവിവണ്ണം കനിഞ്ഞു ചൊല്ലുംവിധൌ
ഭർത്തൃവ്രതയായ ദേവിതന്നാനനം
മിത്രോദയേ നവപുണ്ഡരീകം പോലെ-
യുദ്ധതാമോദാൽ തെളിഞ്ഞു കാണായിതേ.
ഗർഭഭാരശ്രാന്തയായൊരപ്പത്നിയെ-
യുൾപ്രേമമോടാശ്വസിപ്പിച്ചനന്തരം
തൽപുരമൊക്കവേ കാണ്മതിന്നായുട-
നഭ്രംലിഹസൌധമേറിനാൻ മന്നവൻ. 40
വാണിജ്യസമ്പൂർണ്ണമാം രാജവീഥിയും
തോണികളെങ്ങുമേ തിങ്ങും സരയുവും
നാനാവിലാസികൾ വാഴുമാരാമവും
ചേണാർന്നു കണ്ടു മോദിച്ചാൻ നൃപോത്തമൻ.
അന്നേരമങ്ങു രാജേന്ദ്രന്റെ സന്നിധൌ

വന്നു വന്ദിച്ചു ഭദ്രൻ ചാരസത്തമൻ
മന്നവശ്രേഷ്ഠനമപ്പോളവനോടു
മന്ദസ്മിതം ചെയ്തു ചൊല്ലിനാനിത്തരം.
എന്തുള്ളു വാർത്താവിശേഷങ്ങൾ നാട്ടിലു-
മെന്തുവൃത്താന്തമിപ്പട്ടണം തന്നിലും
എന്നെക്കുറിച്ചെന്തുരയ്ക്കുന്നുവെന്നതു-
മൊന്നൊഴിയാതെ ചൊല്ലീടുക ഭദ്ര നീ.
എന്നതു കേട്ടവനേററം വിനീതനാ-
യഞ്ജലി ബന്ധിച്ചുണർത്തിച്ചു മെല്ലവേ.
പത്തനത്തിങ്കലും നാട്ടിലുമുള്ളോരു
വൃത്താന്തമോർത്താലമേററം സുമംഗളം.
രാവണനെക്കൊന്നു നേടിയ സൽകീർത്തി-
യാവിർമ്മുദാ പുരവാസികളേവരും
നാനാവിഷയങ്ങൾതോറും വസിക്കുന്ന
മാനുഷരും പുകഴ്ത്തീടുന്നിതേററവും. 60
ഇത്ഥം പറയുന്ന ഭദ്രന്റെ ഭാവങ്ങ-
ളത്രയും സൂക്ഷിച്ചുരുൾചെയ്തു മന്നവൻ
ഭദ്ര നീ ചൊൽകെടോ നമ്മെക്കുറിച്ചിഹ
മർത്ത്യരോതും ഗുണദോഷങ്ങളൊക്കയും
സത്യമായൊന്നും വിടാതെകണ്ടെന്നോടു
നിസ്സംശയം പറഞ്ഞീടുക സന്മതേ.
എന്നാലതുകേട്ടു നന്മകൾ ചെയ്തിടാം
പിന്നീടദ്ദുഷ്ടങ്ങൾ ചെയ്യാതിരുന്നിടാം.
രാജ്യം പരമോത്തമമെന്നിരിക്കിലും

രാജാവിനെക്കുറിച്ചോരൊന്നു ചൊല്ലുമേ
വ്യാജമെന്യേ ചാരദൃഷ്ടികൊണ്ടല്ലയോ
രാജാവതെല്ലാമറിഞ്ഞു ചെയ്യേണ്ടതും.
മൂഢരാം പൌരരും നാട്ടുകാരും ചൊല്ലു-
മീടററവാക്കുകളും വഴിപോലെ നീ
ആടലുമേതും വിഷാദവും പേടിയും
കൂടാതെ വിശ്വാസമാന്നുരചെയ്യെടോ.
ഇങ്ങിനെ നിബ്ബന്ധമായ് നൃപൻ ചൊന്നതു
തിങ്ങും വിഷാദേന കേട്ടോരനന്തരം
അഞ്ജലി കൂപ്പിസ്സമാഹിതനായ് രാജ-
കുഞ്ജരൻതന്നോടുണത്തിച്ചു ഭദ്രനും. 80
മാനവദേവ പ്രസാദിക്ക സാമ്പ്രതം
മാനുഷരേവമോതുന്നിതോരോതരം.
ദുഷ്കരകമ്മം രഘുവരൻ ചെയ്തിതു
തെക്കേക്കടലിൽ ചിറകെട്ടിനാൻ വിഭു.
പണ്ടുള്ളവരാരുമെന്നല്ലസുരരു-
മണ്ടർകോനും ചെയ്തുകേൾപ്പതില്ലീവിധം.
ദുർദ്ധഷനായുള്ള രാത്രിഞ്ചരേന്ദ്രനെ
ഭൃത്യവഗ്ഗത്തൊടും കൊന്നിതു രാഘവൻ
വാനരരാക്ഷസവഗ്ഗത്തെയൊക്കയും
മാനവാധീശ്വരൻ തൻപാട്ടിലാക്കിനാൻ.
പോരിൽ ദശാനനനെക്കൊന്നു ഭൂപതി-
വീരൻ മിഥിലേന്ദ്രപുത്രിയെ വീണ്ടഹോ
വന്നോരമഷത്തെയാകവേ തീത്തഥ

പിന്നെയും തൻഗൃഹേ കൊണ്ടു വന്നീടിനാൻ.
രക്ഷോവശയായിരുന്ന വൈദേഹിയെ-
യിക്ഷിതീശൻ നിരസിക്കാഞ്ഞതെന്തഹൊ
പണ്ടവളെത്തന്നെയല്ലേ ബലാൽ ദശ-
കണ്ഠൻ മടിയിൽ വെച്ചാരാൽ ഹരിച്ചതും
ലങ്കാനഗരിതന്നിൽ കൊണ്ടുപോയതും
പൂങ്കാവിനുള്ളിൽ ചിരം വസിപ്പിച്ചതും. 100
രാജാവു ചെയ്യുന്ന കർമ്മമല്ലോ പാർത്തു
രാജപ്രജകളനുസരിക്കേണ്ടതും
ആകയാൽ തങ്ങടെ പത്നിമാർ തെററുകൾ
ചെയ്കിലെല്ലാം സഹിച്ചീടണം സർവ്വരും.
ഇത്തരമോരോവിധം വചനങ്ങളെ-
പ്പത്തനസീമ്നി വാഴും ചിലമാനുഷർ
നാട്ടിലുമോരോ നഗരത്തിലും മഹാ-
ധാർഷ്ട്യമോടും പറഞ്ഞീടുന്നു ഭൂപതേ.
വജ്രതുല്യാക്ഷരവ്യൂഹങ്ങളാകിയ
ഭദ്രന്റെ വാക്കുകളിത്തരം കേൾക്കവേ
വീർത്തുവീർത്തേററം വിവശനായ് മന്നവൻ
മൂർച്ഛിച്ചു വിഷ്ടരേ ചാഞ്ഞു വീണീടിനാൻ.
വമ്പിച്ചൊരായാസസങ്കടാഹതിയേററു
സന്തപ്തലോഹം പിളരും കണക്കഹോ
ഹന്ത വൻദുഷ്കീർത്തിവന്നേററു വൈദേഹി-
ബന്ധുവിൻചിത്തം പിളർന്നിതേററം തദാ.

സത്വവാനാം നൃപനംഗമെല്ലാം വിയ-
ർത്ത്യാർത്തനായൊട്ടുനേരം കഴിഞ്ഞുടൻ
സ്സിദ്ധനാം ഭദ്രനെയാരാലയച്ചുതൻ-
ബുദ്ധ്യാപരം ചിന്തയാർന്നിരുന്നീടിനാൻ.
ഉഗ്രമാം ദുഷ്കീർത്തി നിസ്സാരമാക്കയോ
നിർദ്ദുഷ്ടയാമസ്സതിയെ ത്യജിക്കയോ
ഇത്ഥം വിവശമായങ്ങുമിങ്ങും ഭൂപ-
ചിത്തം ചിരം ഡോള പോലെയാടീ തുലോം.
കണ്ണീർ പൊഴിഞ്ഞു പൊഴിഞ്ഞതിഖിന്നനാം
മന്നിൻ മഹേശ്വരൻ ധീരൻ രഘുവരൻ
ഒന്നിനും താൻ ഗതി കാണാഞ്ഞു നാഗേന്ദ്ര-
നെന്ന പോൽ നിശ്വസിച്ചീടിനാനേററവും
ചന്ദനവൃക്ഷം പ്രചണ്ഡോരഗവിഷ-
വഹ്നിയാലേററം ദുഷിക്കുന്നവണ്ണമേ
ഉന്നതമായുള്ള സൂര്യ്യവംശത്തിനു
മന്നിമിത്തം മഹാദുര്യ്യശസ്സേൽക്കുമേ.
ഇത്ഥം വിചാരിച്ചു മററൊരു മാർഗ്ഗവും
ചിത്തേനകാണാഞ്ഞൊടുവിൽ ക്ഷിതീശ്വരൻ
ഉത്തമയാം നിജപത്നിയെ സ്സന്ത്യജി-
ച്ചുൽഗതദുഷ്കീർത്തി തീർപ്പാനുറച്ചുതേ.
പിന്നെയും പിന്നെയും ദുഃഖം പോറുക്കാഞ്ഞു
മന്നവൻ ബാഷ്പവർഷം ചൊരിഞ്ഞീടിനാൻ.
പുണ്യാത്മികേ! ദേവി! കാട്ടുജന്തുക്കൾക്കു
നിന്നെബ്ബലികഴിച്ചീടുന്നു ഞാനിതാ 140

ഇന്നു വന്നു തവ രാമനെ സ്നേഹിച്ചു-
പോന്നതിന്നുള്ള ഫലം പതിദേവതേ.
ഹന്ത ശോകത്തിനായ്ത്തന്നെയല്ലോ ജീവ-
ബന്ധമീരാമദേഹേ നിലനില്പതും
എന്തരുതാത്തതെനിക്കേവമോരോന്നു
ചിന്തും വിഷാദേന ചിന്തിച്ചനന്തരം
തന്നുടെ സോദരന്മാരെ വരുത്തുവാ-
നന്നതാത്മാ നിയോഗിച്ചയച്ചീടിനാൻ.
ത്രേതാഗ്നിതുല്യരായോരക്കുമാരരും
മേദിനീപാലനിയോഗമറിഞ്ഞുടൻ
എത്രയും വേഗാൽ പുറപ്പെട്ടു വന്നഥ
ഹസ്തങ്ങൾ കൂപ്പിത്തൊഴുതു നോക്കുംവിധൌ
ഗ്രസ്തമാം ചന്ദ്രബിംബം പോലെയും പര-
മസ്തംഗതസൂൎയ്യമണ്ഡലം പോലെയും
രക്തമായ് ചൈതന്യമേററം ക്ഷയിച്ചുള്ള
പൃഥ്വീശ്വരാനനം മ്ലാനമായ്ക്കണ്ടുതേ.
നിശ്വാസവേഗാലധരം വരണ്ടതും
നിശ്ശേഷഗാത്രവും പാരം വിയൎത്തതും
ഇററിററുധാരയായശ്രു വീഴുന്നതും
തെററന്നു കണ്ടവരാൎത്തരായാർ തുലോം.
അംഭോധിഗംഭീരനാം രാമദേവനിൽ
മുമ്പൊരു നാളുമേ കാണാത്ത വൈകൃതം
സംഭവിച്ചുള്ളതു കണ്ടനേരത്തവർ
കമ്പിതമാനസന്മാരായ് നടുങ്ങിനാർ.

100

വന്ദിച്ചു നിൽക്കുന്നവരോടിരിക്കുവി-
നെന്നു സഗൽഗദം ചൊന്നാൻ നരേന്ദ്രനും.
എന്തുവാനായ്വൻ വികാരമാന്നീടുവാൻ
ബന്ധമെന്നോൎത്തു പിടയ്ക്കും മനസ്സോടും
ധീരരായോരവർ മൂവരും രാഘവ-
വീരനെ വന്ദിച്ചുകൊണ്ടിരുന്നാർ തദാ.
സോദരന്മാരെ നോക്കിപ്പരിഖിന്നനാം
മേദിനീനാഥൻ പറഞ്ഞീടിനാനിദം.
കേൾപ്പിൻ ദയയോടിതു നിങ്ങളേവരും
മൽപരരായ് മറ്റൊന്നുമോതായ്കവിൻ
വായ്യെഴും സൂൎയ്യവംശത്തിങ്കലെന്മൂല-
മല്ലേതരമാം കളങ്കം ഭവിച്ചുതേ.
പൂതമാകും സദാചാരസ്ഥിതിയിങ്ക-
ലേതുമേ തെററാത്തൊരെന്നെക്കുറിച്ചഹോ
സീതാവിഷയേ പുരത്തിലും നാട്ടിലു-
മോതുന്ന വൃത്താന്തമേററം കഠോരമാം. 180
വൈദേഹിതന്നുടെ ചാരിത്രമാഹാത്മ്യ-
മേതും തിരിയാത്ത മൂഢരാം മാനുഷർ
പാടേ പരത്തുന്ന ദുഷ്കീൎത്തിയാലതി-
ബീഭത്സയായ് മയി വാഴുന്നു സാധ്വിയാൾ.
നിൎദ്ദുഷ്ടയാണസ്സതിയെന്നതു നല്ല
നിശ്ചയമുണ്ടെനിക്കെന്തു ചെയ്യാവതും
ശുദ്ധനാം ചന്ദ്രനിലുള്ള ഭൂച്ഛായയെ-
ദ്ദുഷ്ടമാമങ്കമാക്കുന്നു മൂഢോക്തികൾ.

ലക്ഷ്മണ നീയും സുരവർഗ്ഗവും കണ്ടു
നിൽക്കെയല്ലോ സീത ചാടിയതഗ്നിയിൽ.
മൈഥിലി നിർദ്ദോഷയാണെന്നു പാവക-
നോതിനാൻ മാരുതദേവനുമോതിനാൻ
ജ്ഞാനമേറും മുനിവൃന്ദവും ചൊല്ലിനാർ
ജാനകി നിർദ്ദോഷയാണെന്നുടനുടൻ.
ഏവം പരിശുദ്ധചാരിത്രയാകിയ
ദേവിയല്ലോ യജ്ഞഭൂജാത ജാനകി.
അക്ക്വംശത്തിലന്യായമായീവിധം
ദുഷ്കീർത്തിവന്നതിങ്ങെത്രയും ദുസ്സഹം
വെള്ളത്തിൽ വീണ തൈലം പോൽ പരക്കമീ-
വല്ലാത്ത ലോകാപവാദത്തെ നീക്കുവാൻ 200
സന്തതിലാഭമെട്ടത്തു മോർക്കാതെ
സന്ത്യജിക്കുന്നുണ്ടു സീതയെയിപ്പൊഴേ
ആയതിന്നാരെങ്കിലും മറുത്തോതുകി-
ലായവനെന്നുടെ വൈരിയാം നിർണ്ണയം.
ഞാനിട്ടരപവാദം ശമിപ്പിക്കുവാൻ
പ്രാണനെയും നിങ്ങളെയും സമസ്തവും
മാനസേ ചിന്തയെന്യേ കളഞ്ഞീടുവൻ
ജാനകിയെപ്പിന്നെയെന്തു ചൊല്ലേണമോ.
നക്തംചരേന്ദ്രനെക്കൊൽവതിന്നത്രയും
യത്നിച്ചതോ പകപോക്കുവാൻ തന്നെഞാൻ
രക്തേച്ഛകൊണ്ടല്ല ചെന്നു ചവിട്ടിയാൽ
കത്തും രുഷാ കടിക്കുന്നതു പന്നഗം.

ഒട്ടുനാൾ ജീവിച്ചിരുത്തേണമെന്നെയെ-
ന്നുൾത്താരിൽ നിങ്ങൾക്കപേക്ഷയുണ്ടെങ്കിലോ
മുററുമെന്നിൽ കനിവാന്നിതിന്നാരുമി-
ന്നൊട്ടും വിരോധമോതാതിരുന്നീടണം.
ഇത്തരം ചൊല്ലിജ്ജനകാത്മജതന്നി-
ലത്യന്തരൂക്ഷനായ്ത്തീൎന്ന രാജേന്ദ്രനെ
ചെററും തടയുന്നതിന്നവരാരുമേ
ശക്തരായീലനുമോദിച്ചുമില്ലവർ. 220
ശോകാഗ്നിയാലുരുകി ബ്ബാഷ്പധാര പൂ-
ണ്ടാകുലരായവരേവരും വാഴവേ
രാഘവൻ ലക്ഷ്മണനെപ്പാൎത്തു ഗൽഗദ-
വേഗത്തൊടേവം പറഞ്ഞിതു പിന്നെയും.
സൌമ്യ! സൌമിത്രേ! കുമാര! നിന്നാൎയ്യയാം
നിൎമ്മലശീലയ്ക്കു ദോഹദം മൂലമായ്
രമ്യഗംഗാനദീതീര തപോവനം
കാണ്മതിന്നേററം കൊതിയുണ്ടു മാനസേ.
ആകയാൽ നാളെ പ്രഭാതേ സുമന്ത്രനൊ-
ത്താകുലശൂന്യമാം തേരിൽ കരേററി നീ
ലോകൈകപാവനിയെക്കൊണ്ടുപോയഥ
വൈകാതെ കാട്ടിൽ കളഞ്ഞു പോന്നീടണം.
ജഹ്നുകന്യാനദിയ്ക്കക്കരെയങ്ങതി-
പുണ്യമായീടും തമസാതടാന്തികേ
വന്ദ്യൻ മഹാമുനി വാല്മീകിവാഴുന്ന
ധന്യമാം ദിവ്യാശ്രമസ്ഥലമില്ലയോ

തത്സമീപേ ജനശൂന്യപ്രദേശത്തു
നിസ്സംശയമസ്സതിയെ ത്യജിച്ചു നീ
ശീഘ്രം വരിക തേ നന്മയുണ്ടാമെന്റെ
വാക്കു കേട്ടീടുക രാഘവനന്ദന. 240
വൈദേഹിയെക്കുറിച്ചീവിഷയത്തിൽ നീ-
യേതും മറുത്തു ചൊല്ലീടരുതൊന്നുമേ
ആകയാൽ പൊയ്ക്കൊൾക തെല്ലമിക്കാര്യത്തി-
ലാകുലം വേണ്ട വിചാരവും വേണ്ട തേ.
ഇന്നിതിന്നല്പം വിരോധമായ് ചെയ്കിലോ
നിന്നിലത്യന്തം പരാഭവമുണ്ടുമേ
എന്നുടെ ശാസനം കേൾക്കുന്നവനെങ്കി-
ലിന്നു ഞാൻ ചൊന്നതു നീ നടത്തീടണം.
എന്നു ചൊല്ലിദ്ധാരധാരയായ്വീഴുന്ന
കണ്ണുനീരാലേ മുഖം കഴുകിത്തദാ
മന്നവൻ ധർമ്മഭൂപൻ രഘുനായക-
നിന്ദ്രിയമെല്ലാം തളൎന്നു മാഴ്കീ തുലോം·
താതാജ്ഞയാ മാതൃകണ്ഠം ഭൃഗൂത്തമൻ
ഛേദിച്ചതും ധരിച്ചുള്ള സൌമിത്രിയും
ഏതുമൊന്നോതാതെ യഗ്രജശാസനം
ചേതസാ കൈക്കൊണ്ടു കൂപ്പി നിന്നീടിനാൻ. 256

ദണ്ഡകം

അക്കാലമക്കറിനകൃത്യോദ്യമേ രവിയു-
മബ്ധൌ പതിപ്പതിനൊരുങ്ങീ, ദിനരുചിമയങ്ങീ,

ദിശകളടിമങ്ങീ, ദിവസകരകരനികര-
മുടനടനഹോ ദഹനപരിപതനവിഭ്രതി തുടങ്ങീ.
ഭൂദേവി തൻഹൃദയഖേദാനലപ്പുകക-
ളൂതുന്നപോലെ യിരുൾ പൊങ്ങീ, ജഗതിയതിൽമുങ്ങീ.
ജനതതി പരുങ്ങീ, സപദി ബഹു തീപ്പൊരികൾ
തുരുതുരെ നിറഞ്ഞ വിധമുപരിയുഡുപാവലി വിളങ്ങീ.
പൃഥചീസുതാദയിതഹൃത്തും മഹാകദന-
ഗത്തത്തിലന്ധത കലർന്നു, സഹജരുമുഴന്നു,
കനമഴലിയന്നു, വിധിഗതിയിതെന്നരുളി-
യനുജരെയയച്ചു നൃപനണിനിലയനം പ്രതി നടന്നു.
സൽപത്നിസീത ചിലതുൾപ്രേമമാന്നരുളു-
മപ്പോളവൻ ബത ദഹിച്ചൂ, ധൃതിയതു മറച്ചൂ,
പുനരപി ചലിച്ചൂ, ഗദ്ഗദഖേദമൊട്ടു
നിദ്ര പെട്ടമവളെ മുഹുരശ്രുതഝരി പെയ്തഥ നമിച്ചൂ.

---

# ആറാംസർഗം

---

രാത്രിയും പോയി പ്രഭാതമായ് ലക്ഷ്മണ-
ന്നാർത്തിയുമേററം മുഴുത്തിതു മാനസേ
ഭാസ്വാനുദിപ്പതിൻ മുന്നമേ താൻപരി-
ശുഷ്യന്മുഖം സൂതനോടവൻ ചൊല്ലിനാൻ.
ആര്യ! ഞാൻ കൊണ്ടുപോകേണം നൃപാജ്ഞയാ-
ലാര്യയാം സീതയെപ്പുണ്യാശ്രമാന്തികേ
ആയതിന്നേതുമേ വൈകാതിഹ യുക്ത-
മായുള്ളതേർ വരുത്തീടുക സന്മതേ.
എന്നതു കേട്ടാശു സംബാധഹീനമാം
സ്യന്ദനേ നൻമൃദുമെത്ത വിരിച്ചുടൻ
നന്നായിണങ്ങിയ വാഹങ്ങളെപ്പൂട്ടി
വന്നിതസ്സൂതനും സൌമിത്രിസന്നിധൌ.
ധീരനാം ലക്ഷ്മണൻ തേരിലേറിദ്രുതം
ശ്രീരാമമന്ദിരം പ്രാപിച്ചനന്തരം
സീതതന്നന്തികേ ചെന്നു വന്ദിച്ചിത്ഥ-
മോതീടിനാനരുകീടും മനസ്സോടും.
ആര്യേ! ജനകാത്മജേ! നിന്തിരുവടി-
യാര്യനോടിന്നലെ യാചിച്ചവണ്ണമേ
സൂര്യാന്വയാധിപനെന്നോടു കല്പിച്ചി-
താര്യയെയാശ്രമദേശേ നയിക്കുവാൻ.

സൌമിത്രിഭാഷിതം കേട്ടു സന്തുഷ്ടയാം
ഭൂമീസുതയും പുറപ്പെട്ടു തൽക്ഷണം.
ഭൂമയേറും ബഹുപട്ടാംബരാദികൾ
മാമുനിപത്നിമാൎക്കേകുന്നതിന്നഹോ
സത്വരം തേരിൽ വെപ്പിച്ചുകൊണ്ടൌത്സുക്യ-
വിഹ്വലയായാളിമാരോടനന്തരം
ലക്ഷ്മണചിത്തം പിളൎന്നീടുമാറേവ-
മുൽഗതസന്തോഷമോടു ചൊല്ലീടിനാൾ.
ഗംഗാതടാന്തേ വസിക്കും മുനീന്ദ്രരെ
വന്ദിപ്പതിന്നു ഞാൻ പോകുന്നു സാമ്പ്രതം
പുണ്യം വളൎക്കുമനുഗ്രഹം സിദ്ധിച്ചു
വന്നീടുവൻ രണ്ടുനാൾക്കുള്ളിലാദരാൽ.
നിങ്ങൾ നോക്കീടേണമെന്നുടെയാക്കിളി-
ക്കുഞ്ഞുകൾ രണ്ടിനേയും കനിഞ്ഞെപ്പൊഴും
പ്രാണങ്ങൾ പോലാണെനിക്കവയെന്നതു
മാനസേ നിങ്ങളറിഞ്ഞതല്ലോ പരം.
ഇത്ഥമോതിസ്സുഭ്രമന്ഥരഗാമിനി
ധാത്രീതനൂജ മന്ദം തേരിലേറിനാൾ.
ലക്ഷ്മണനും ശോകവേഗം ബലാൽ തട-
ഞ്ഞക്ഷണമേറിപ്പുറപ്പെട്ടു മെല്ലവേ.
പിന്നെസ്സുമിത്രാത്മജാജ്ഞയാ സാരഥി,
മന്ദമത്തേർ നടത്തീടും ദശാന്തരേ
രമ്യങ്ങളാമിഷ്ടദേശങ്ങളിൽ ചെന്നു
തന്മനോവാഞ്ഛ സാധിപ്പതോൎത്തോൎത്തഹോ

മൽപ്രിയനെൻപ്രിയം ചെയ്യോൻനിതാന്തമെ-
ന്നൽപ്പൂവിലേററമാനന്ദിച്ചു ജാനകി
കല്പദ്രുമട്ടവൻ വിട്ടവളിൽഖൾഗ
വൃക്ഷമായ്ത്തീൎന്നതറിഞ്ഞീലസാധ്വിയാൾ.
സൌമിത്രിയേതും പുറത്തു കാട്ടാത്തോരു
ഭീമമാം ഭാവിവ്യസനം തദന്തരേ
സീമയററുണ്ടായ ദുൎല്ലക്ഷണങ്ങളാ-
ഭൂമീസുതയോടു ശംസിച്ചിതഞ്ജസാ.
ദക്ഷിണനേത്രം ചലിച്ചിതു·ദേവിക്കു
തൽക്ഷണം ഗാത്രമെല്ലാം വിറച്ചു ഭൃശം
ചിത്തവുമൊന്നിലുംതാൻ നിന്നിടാതെക-
ണ്ടത്യന്തമപ്പോൾ പിടച്ചിതു വിദ്രുതം.
ശ്രീരാഘവദേഹമുള്ളിൽനിന്നേതുമേ
മാറാത്ത മട്ടോൎമ്മ വന്നിതത്യാകുലം
പാരമധൈൎയ്യം വളൎന്നിതെന്നല്ലഹോ
പാരൊക്കവേ ശൂന്യമെന്നു തോന്നീ തദാ. 60
ദുൎന്നിമിത്തങ്ങളോരോന്നു കണ്ടേററവും
ഖിന്നയായാനനം വാടിത്തളൎന്നവൾ
മന്നവനും സഹജൎക്കും ശുഭം നൽക-
കെന്നു ദൈവത്തോടിരന്നിതു ചേതസാ
എന്നുടെ കാന്തനും തത്സോദരന്മാൎക്കു-
മെന്നുമേ നന്മകളുണ്ടായ്വരേണമേ
എന്മാതൃവൎഗ്ഗത്തിനും വിപത്തൊന്നുമേ
വന്നു ചേരാതിരിക്കേണമേ ദൈവമേ.

പത്തനം തന്നിലും നാട്ടിലും വാഴുന്ന
മത്ത്യൎക്കുമേററം ശുഭം ഭവിക്കേണമേ
ഇത്ഥം പലവട്ടമീശ്വരന്മാരോടു
സാധ്വീകുലോത്തമയാളിരന്നീടിനാൾ.
ദുർല്ലക്ഷണങ്ങൾ കാണുന്നതെന്താക്കുമൊ-
ര ല്ല ലി ല്ല ല്ലീ പ ര മെ ന്ന വ ൾ ത ദാ
ചൊല്ലുംവിധൌ ശുഭം താനെന്നു ധൃഷ്ടനായ്
ചൊല്ലിനാൻ ലക്ഷ്മണൻനീറും മനസ്സോടും.
ഗോമതീതീരം പ്രവേശിച്ചിതന്നങ്ങു
സീമയില്ലാത ശോകേന സൌമിത്രിയും
കാമിതസിദ്ധിയോൎത്തോൎത്തു വൈദേഹിയും
യാമിനി നിദ്രയെന്ന്യേ കഴിച്ചീടിനാർ. 80
പിറെറദ്ദിനം പ്രഭാതേ ദേവിയേത്തേരി-
ലേററി മദ്ധ്യാഹ്നംവരെ ഗ്ഗമിച്ചീടവേ
ജ്യേഷ്ഠന്റെശാസനം മൂലമസ്സാധ്വിയെ-
ക്കാട്ടിൽ ക്കളവാൻ തുടങ്ങുന്ന കണ്ടുടൻ
ഉൽഗതാരാവമോടും തരംഗക്കൈകൾ
പൊക്കി വീണ്ടുംവീണ്ടുമുൾഭ്രമം പൂണ്ടഹോ
തൽക്ഷണം തന്നെത്തടയുന്നപോൽ മുന്നി-
ലീക്ഷിച്ചു ഭാഗീരഥിയെ രാമാനുജൻ.
ചാരുവാം ഗംഗാനദിതൻ ജലാശയം
ചാരത്തു കണ്ടു മോദിക്കുന്ന സീതയെ
നേരോടു കണ്ടോരു നേരത്തു ലക്ഷ്മണൻ
പാരമായ് ദീൎഘദീൎഘം ശ്വസിച്ചീടിനാൻ.

സൌമിത്രിതൻമുഖം മ്ലാനമായ്ക്കണ്ടാശ്ശു
ഭൂമീസുത സംഭ്രമിച്ചു ചൊന്നാൾ തദാ.
സന്തോഷകാലത്തിലെന്തുമൂലം ഭവാൻ
സന്തപിച്ചീടുന്നു ഹാഹന്ത ലക്ഷ്മണ!
എന്നുമേ രാഘവദേവാന്തികേ തന്നെ
നന്ദ്യാ വസിച്ചു ശീലിച്ചവൻ നീയഹോ
രണ്ടുനാൾ വേറിട്ടു വാഴുന്നതോൎത്തുകൊ-
ണ്ടിണ്ടൽ പൂണ്ടേവം തപിക്കയോ ലക്ഷ്മണ! 100
എന്നാലെനിക്കുമെൻജീവനത്തേക്കാളു-
മെന്നുടെ വല്ലഭനേററം പ്രിയതമൻ
ഞാനിവണ്ണം വ്യസനിക്കുന്നതില്ലിഹ
മാനിയാം നീ മൂഢനാകൊലാ ലക്ഷ്മണ!
ഗംഗാനദിയെക്കടത്തീടുകെന്നെ നീ-
യങ്ങു കാണിക്കുക താപസന്മാരെയും
എന്നാൽ നമുക്കഥ മാമുനിവൃന്ദത്തെ
നന്നായി വന്ദിച്ചനുഗ്രഹമേററഹോ
അങ്ങൊരു രാത്രിയിൽ മാത്രം വസിച്ചിട്ടു
മങ്ങാതെ ചെന്നു ചേൎന്നീടാമയോദ്ധ്യയിൽ.
എന്നുടെ ചിത്തത്തിലും ത്വരയുണ്ടേററ-
മണ്ണോജനേത്രൻ നരേന്ദ്രനെക്കാണുവാൻ.
ഇത്തരം ജാനകി ചൊന്നതു കേട്ടപ്പൊ-
ളാൎത്തി മുഴുത്തൊന്നുമോതാതെ ലക്ഷ്മണൻ
ധാരയായ്വീഴുന്ന കണ്ണീർ തുടച്ചഥ
ധീരനാദ്ദേവിയെത്തോണിയിലേററിനാൻ

തേരോട്ട നിൽക്കുന്ന സാരഥിയെപ്പാർത്തു
നീറുന്നശോകമടക്കിസ്സഗൽഗദം
പോകയെന്നും പിന്നെ നാവികനെപ്പാർത്തു
നൌക നീക്കീടുകെന്നും പറഞ്ഞാനവൻ. 120
പിന്നെയജ്ജാഹ്നവിയെക്കടന്നുഗ്രമാം
വന്യപ്രദേശത്തു ചെന്നോരനന്തരം
കണ്ണീരിൽ മുങ്ങി തൊഴുതഹോ സൌമിത്രി
മന്നിൻമകളെ നോക്കിക്കരഞ്ഞീടിനാൻ.
എന്തുപാപം ചെയ്തു ഞാൻ മഹാദുഃഖമി-
തന്തരംഗം പിളക്കുന്നിതു ഹന്ത മേ.
പുണ്യമില്ലാത്ത നരാധമനാമെനി-
ക്കിന്നിമേലെന്തു ഗതിയുള്ളു ദൈവമേ.
ഇന്നിതിനേക്കാൾ മരിക്കയാണുത്തമം
വന്നിടുന്നില്ലഹോ മൃത്യുവുമിങ്ങുമേ.
ഇങ്ങിനെയുള്ളോരു നിന്ദ്യകമ്മത്തിനാ-
യെന്നുമേ സംഗതിയാകരുതാക്കുമേ.
ദേവി പ്രസീദ പ്രസീദ മേ പാപിയെ-
ന്നേവമെന്നെശ്ശപിച്ചീടരുതേ ശുഭേ
ഇത്തരം ചൊല്ലിത്തൊഴുതു കുപ്പിക്കൊണ്ടു
പൃഥ്വിയിൽ വീണീടിനാൻ സുമിത്രാത്മജൻ.
മൃത്യുവെക്കാംക്ഷിച്ചുകൊണ്ടതിഖിന്നനായ്
ധാത്രിയിൽ വീണു കേഴുന്ന സൌമിത്രിയെ
സാധ്വീകുലോത്തമയാം സീത കണ്ടേററ-
മാത്തയായ് വീത്തുവീത്തേവമോതീടിനാൾ. 140

എന്തിതയ്യോ ഞാനറിയുന്നതില്ലേതു-
മെന്താകിലും പരമാൎത്ഥം പറക നീ
എന്നുള്ളുവേവുന്നിതേററവും ചൊല്ലുക
മന്നവന ക്ഷേമമല്ലയോ ലക്ഷ്മണ
എന്നുടെസന്നിധൌ ചൊല്ലുന്നതിന്നിങ്ങു
നിന്നോടു ഞാൻ നിയോഗിക്കുന്നു രാഘവ
മന്നവനാണ സത്യം പറയേണമേ
ഖിന്നനായ് നീ കരയുന്നതിൻ കാരണം.
ഇത്ഥം പറഞ്ഞു നിർബ്ബന്ധിച്ച സീതത-
ന്നഗ്രേ കിടന്നു തേങ്ങിത്തേങ്ങിലക്ഷ്മണൻ
ഉൽപാതമേഘം കനൽ ചൊരിയും മട്ടു
പൃഥ്വീശശാസനമുദ്ഗമിച്ചീടിനാൻ.
ഘോരാഭിഷംഗക്കൊടുങ്കാററടിയേററു
ചാരുഭൂഷാപുഷ്പമെല്ലാം കൊഴിഞ്ഞഹോ
വേരററ വള്ളിപോൽ വീണിതു തന്മൂല-
കാരണമാം ഭുവി വൈദേഹിയഞ്ജസാ.
ധന്യശീലൻ രഘുവംശജൻ ഭൎത്താവു
നിന്നെ നിർമ്മൂലമേവം ത്യജിച്ചീടുമോ
എന്നിവണ്ണം നിനച്ചെന്നപോലക്ഷിതി
തന്മകൾക്കേകീലഹോ പ്രവേശം തദാ. 160
ബോധക്ഷയത്താലറിഞ്ഞീല മാലവൾ
ബോധാഗമേ സന്തപിച്ചിതുള്ളിൽ പരം
മോഹത്തിനേക്കാൾ ദയനീയമാം മട്ടു
ചേതസ്സുണൎന്ന സൌമിത്രിതന്നുദ്യമാൽ.

ഹാഹാ രഘൂത്തമ മാമെന്നു രോദിച്ചു
മോഹം കലൎന്നിതു പിന്നെയുമഞ്ജസാ
വാവിട്ടുറക്കെക്കരഞ്ഞു സൌമിത്രിയു-
മാവുന്ന മട്ടുണൎത്തീടിനാൻ പിന്നെയും.
ഉൽബുദ്ധയായേറെ വാടിത്തളൎന്നഥ
ബാഷ്പങ്ങൾ തൂകിച്ചിരം കിടന്നാളവൾ.
ഉൾക്കാമ്പു വെന്തുരുകിക്കൊണ്ടിടയ്ക്കിട-
യ്ക്കുച്ഛ്വാസമോടു തേങ്ങിക്കരഞ്ഞീടിനാൾ.
കുററമില്ലാതെതാൻ ധിക്കരിച്ചെങ്കിലും
ചെററും പതിയെ നിന്ദിച്ചീല സാധ്വിയാൾ.
നിത്യദുഃഖം കലരും തന്റെ ദുഷ്കൃത-
ശക്തിയെത്താൻ പഴിച്ചാൾ പലവട്ടവും.
സൌമിത്രിയുമപ്പതിവ്രതയെച്ചിരാൽ
സാമവാക്യങ്ങളാലാശ്വസിപ്പിച്ചുടൻ
ഭൂമീശനിഷ്ടനാമെൻ കടുംക്രൂരത
സ്വാമിനി നീ പൊറുക്കെന്നു വീണീടിനാൻ. 180
വൈദേഹി മന്ദം പറഞ്ഞിതു നിന്നിൽഞാൻ
പ്രീതയായേൻ ചിരം ജീവിക്ക സൌമ്യ നീ
ചേതസി ബോധമുണ്ടിങ്ങു മേ നീ തവ
ഭ്രാതാവിനാൽ പരാധീനനെന്നുള്ളതും.
കല്പനപോലഹോ ചെയ്ക ദുഃഖാബ്ധിയിൽ
കീൾപ്പെട്ടൊഴുകീടുമെന്നെ ത്യജിക്ക നീ
ഇപ്പോളിഹ ഞാനരയ്ക്കുന്നവസാന-
വാക്കു കൂടിക്കേട്ടിടേണമേ സൌമ്യ നീ.

എന്നമ്മമാരെയെല്ലാം ഞാൻ വിനയേന
വന്ദിച്ചിട്ടുന്നതാരാലുണൎത്തിച്ചുടൻ
എന്നിലെഗ്ഗൎഭം സുതനാകുവാൻ ദൈവ-
സന്നിധൌ പ്രാൎത്ഥിപ്പതിന്നപേക്ഷിക്കനീ.
വന്ദ്യരാം മററുള്ളവരോടുമെന്നുടെ
വന്ദനം ചൊൽക നീ രാഘവനന്ദന
ധൎമ്മത്തിലേററവും ശ്രദ്ധയാ വാഴുന്നൊ-
രമ്മന്നനോടെൻെറ വാക്കിതോതീടു നീ.
വഹ്നിയിൽച്ചാടിത്തവ മുന്നിൽവെച്ചു താൻ
നിൎമ്മലയെന്നറിയിച്ചോരെന്നെബ്ഭവാൻ
ഇന്നിഹ ലോകവാദത്താൽ ത്യജിച്ചതു
ധൎമ്മത്തിനോ യുക്തമോൎത്താൽ കുലത്തിനോ. 200
അല്ലെങ്കിലിന്നിതേററം ശുഭശീലനാ-
യുള്ള ഭവാൻ സ്വയം ചെയ്യതാവില്ലിഹ
വല്ലാത്തൊരെൻപൂൎവ്വജന്മപാപങ്ങൾ താൻ
കൊല്ലുന്നു ദാരുണമായ് ഫലിച്ചീവിധം.
ചിത്തവാക്കായകൎമ്മങ്ങളിലൊക്കയും
നിത്യം ഭവാനു ഭവ്യം ഭവിക്കേണമേ
ഞാനോ ഭവച്ചരണങ്ങളെയോൎത്തു മൽ-
പ്രാണങ്ങളുള്ള കാലം കഴിച്ചീടുവൻ.
ഹന്ത തേ വംശബീജം മമ ഗൎഭത്തി-
നന്തരേ വാഴ്വതു നോക്കേണ്ടതാകയാൽ
അന്തമില്ലാതൊരീ വിപ്രയോഗേ ജീവ-
ബന്ധംത്യജിപ്പതിന്നും കഴിവില്ല ഹാ.

ഇമ്മട്ടു വൻപാപിയായ ഞാൻ പെററതിൽ
പിന്നെക്കഠോരതപസ്സു ചെയ്തീടുവൻ
ജന്മജന്മങ്ങളിലും മൽപതി ഭവാൻ
തന്നെയാകേണം വിയോഗം വരായ്കണം.
വർണ്ണാശ്രമങ്ങളെക്കാത്തുരക്ഷിക്ക താൻ
മന്നവനുള്ള ധർമ്മം പരമാകയാൽ
ഇമ്മട്ടു തള്ളീടിലും താപസിമാരി-
ലൊന്നെന്നമട്ടിൽ നോക്കേണമെന്നെബ്ഭവാൻ. 229
എന്നിവണ്ണം ചൊൽക പോക രഘൂത്തമ-
സന്നിധൌ മാർഗ്ഗം ശിവമായ്ഭവിക്കതേ.
എന്നെയങ്ങോർമ്മയുണ്ടാം നേരമൊക്കയു-
മെന്നിൽ കൃപവേണമേ തവ രാഘവ!.
ഇത്ഥമാവൈദേഹി ചൊല്ലുന്ന നേരത്തി-
ലെത്രയും ദീനാന്തരംഗനാം ലക്ഷ്മണൻ
പൃഥ്വിയിൽ വീണു വന്ദിച്ചൊന്നുമോതുവാൻ
ശക്തിയില്ലാതെക്കിടന്നു തേങ്ങീ തുലോം.
വാവിട്ടു രോദനം ചെയ്തുകൊണ്ടായവൻ
ദേവിയെക്കൂപ്പി പ്രദക്ഷിണം വെച്ചുടൻ
സ്വാമിനി! ഞാനണത്തിപ്പനെല്ലാമങ്ങു
വാല്മീകിതന്നാശ്രമമടുത്താണിഹ.
എന്നേവമങ്ങിടനെഞ്ചു മുട്ടി സ്വരം
മങ്ങവേ കഷ്ടിച്ചുരച്ചുക്കുമാരകൻ
പിന്നെയും പിന്നെയും സാഷ്ടാംഗമായ്‌വീണു
വന്ദിച്ചു കൂപ്പിഗമിപ്പാൻ തുനിഞ്ഞുതേ. 236

ദണ്ഡകം

അന്നേരമാവിപിനമൊന്നായ് മഹാകദന-
മുന്നിച്ചപോൽ ബത ചമഞ്ഞു, വിശദത കുറഞ്ഞു,
ശകുന്തനനമൊഴിഞ്ഞു, വിഹഗമൃഗഗണവുമുട-
നധികപരിതാപമൊടു വിഹരണസുഖാദികൾ വെടിഞ്ഞു.
ബാഷ്പാകുലം ശിരസി കൂപ്പിക്കുമാരനഥ
മേൽപ്പോട്ടു ദൃഷ്ടികൾ പതിച്ചു, തുടരെ വിലപിച്ചു,
കിടുകിടെ വിറച്ചു, ഗളമിടറിയിടറിയവ-
നലകിനടെ നാഥരൊടു ചിലതുടനിരന്നനചലിച്ചു.
വാച്ചു വിഷാദഭരമുൾച്ചേർത്തുകൊണ്ടു പര-
മുച്ഛ്വാസവേഗവുമിയന്നു, കുറെയിട നടന്നു,
ജഡനിലകലർന്നു, ജനകസുത മേവുമിട-
മവശമവലോക്യ ധൃതിയഖിലവുമഴിഞ്ഞവിടെ നിന്നു.
ഒട്ടങ്ങു പോയിയുടനൊട്ടിങ്ങു പാഞ്ഞഹഹ
പൊട്ടിക്കരഞ്ഞഥ തിരിച്ചു, വിധിഗതി നിനച്ചു,
പഥി ബഹു നമിച്ചു, ഉന്മദമിയന്നവിധ-
മങ്ങൊട്ടുവിലോടി വരനിമ്നഗയണഞ്ഞുതരിച്ചു. 252

# ഏഴാം സർഗം

ദേവരൻ ലക്ഷ്മണൻ പോകുന്ന നേരത്തു
ദേവിയും ശോകാതിരേകം മുഴുത്തുടൻ
കേവലമെന്നെപ്പരിഹസിപ്പാനിവ-
നേവമെല്ലാം ചൊല്ലിയെന്നായ് ഭവിക്കുമോ.
പുണ്യശീലൻ പ്രാണവല്ലഭൻ ശുദ്ധയാ-
മെന്നെയിത്ഥം ത്യജിച്ചീടുന്നതെങ്ങിനെ
എന്നേവമൌത്സുക്യമാൎന്ന സൌമിത്രിയെ-
ക്കണ്ണിമയ്ക്കാതെ താൻ നോക്കി നിന്നീടിനാൾ.
ലക്ഷ്മണൻ ദൃഷ്ടിമാൎഗ്ഗാൽ മറയുംവിധൌ
തൽക്ഷണം വജ്രാഹതിയേററപോലവൾ
പ്രക്ഷീണഗാത്രിയായാശു മൂൎച്ഛിച്ചുകൊ-
ണ്ടക്ഷിതിയിൽ പതിച്ചീടിനാൾ പിന്നെയും.
ഭൂദേവിതൻ മകളങ്ങു ബോധം ക്ഷയി-
ച്ചാധാരമേതുമെന്യേ കിടക്കും വിധൌ
ഭൂരുഹൌഘങ്ങൾ കണ്ണീർ ചൊരിയുംപോലെ
പാരം പൊഴിച്ചിതു പുഷ്പങ്ങളഞ്ജസാ.
ഏണീകുലങ്ങളുമോരോന്നണഞ്ഞതി-
ദീനതയോടു ചുററും നിറഞ്ഞാകുലാൽ
ക്ഷോണീസുതയെ നോക്കിക്കൊണ്ടു ബാഷ്പങ്ങ-
ളൂനമെന്യേ വാൎത്തനങ്ങാതെ നിന്നുതേ. 20
തോയാശയം പുക്കു ഹസ്തികൾ തുമ്പികൊ-

ണ്ടായാസമാന്നൊഴിക്കും ജലശീകരം
വായുദേവൻ ദൈന്യമോടഥ കൊണ്ടുവ-
ന്നായവണ്ണം തളിച്ചങ്ങു വീയീടിനാൻ.
പിന്നെച്ചിരേണ ബോധം വീണനേരത്തു
വന്നശോകേന പൊട്ടിക്കരഞ്ഞാളവൾ.
ഖിന്നയായ് ദിക്കുകൾ സാസ്രമീക്ഷിച്ചഹോ
ക്രന്ദനം ചെയ്താൾ കുരരിപോലെച്ചിരം
പുല്ലും സമിത്തും ഹരിപ്പതിന്നാവഴി
മെല്ലെഗ്ഗമിക്കുന്ന വാല്മീകിശിഷ്യരും
വല്ലാത്ത ദീനസ്വരമതു കേട്ടപ്പൊ-
ളല്ലലോടും തൽസമീപത്തിലെത്തിനാർ.
രാഘവപത്നി രോദിപ്പതു കണ്ടവർ
വേഗേന താപസേന്ദ്രാന്തികേ ചെന്നുടൻ
ശോകം മുഴുത്തവർ കേഴും പ്രകാരങ്ങ-
ളാകവേ ചൊന്നാർ സസംഭ്രമമഞ്ജസാ.
ഏതോ മഹാനാമൊരാളുടെ പത്നിയെ-
ന്നോതാമവൾ ഞങ്ങൾ മുമ്പു കാണാത്തവൾ
ഖേദം കലൻ തളൻ വക്ത്രാംവര-
ണ്ടാധിയോടും കരയുന്നിതു കാനനേ. 40
മാമുനേ ചെന്നു നോക്കീടുക തെല്ലുമേ
താമസിക്കാതെഴുന്നെള്ളുക വേണമേ
ഭാഗീരഥീതൻ സമീപേ കിടക്കുന്നു
ശോകം പൊറാതെ രോദിച്ചു രോദിച്ചഹോ.
ഏവമാശ്ശാഖകർ ചൊല്ലുന്നതു കേട്ടു

പാവനനാം മുനിവൎയ്യനും തൽക്ഷണം
ദിവ്യചക്ഷുസ്സുകൊണ്ടെല്ലാമറിഞ്ഞുട-
നുൎവ്വീതനയാന്തികേ ഗമിച്ചാൻ ദ്രുതം.
മാഴ്കുന്നതിൎയ്യക്കിനെക്കണ്ടുളവായ
ശോകവും ശ്ലോകമായോരമ്മുനിക്കഹോ
രാഘവദേവിയെയമ്മട്ടു കണ്ടപ്പൊ-
ളാഗതമാം ദുഃഖമെന്തൊന്നു ചൊൽവു ഞാൻ.
രോദനം നിൎത്തി വൈദേഹി കണ്ണീർതുട-
ച്ചാതങ്കമോടു വന്ദിച്ചാളനന്തരം
സീതതൻ ഗൎഭചിഹ്നം കണ്ടു വാല്മീക-
ജാതനും സൽസുതാശിസ്സു നൽകീടിനാൻ.
അത്യന്തദീനയാം ദേവിയെപ്പാൎത്തുകൊ-
ണ്ടിത്തരം ചൊല്ലീടിനാൻ മുനിനായകൻ.
വത്സേ! വിദേഹേന്ദ്രനന്ദിനി! സാധ്വികൾ
ക്കുത്തംസമേ! വാൎത്തയെല്ലാമറിഞ്ഞു ഞാൻ. (60)
മിഥ്യാപവാദംനിമിത്തം ക്ഷുഭിതനാം
ഭൎത്താവു നിന്നെ ത്യജിച്ചിതെന്നാകിലും
അത്തൽപെടായ്കന്യദേശത്തിലെത്താത-
സത്തമനിതാൻ വന്നിതെന്നറിഞ്ഞീടു നീ.
മിത്രമാണേററം തവ ശ്വശുരനു ഞാൻ
സത്തുകൾക്കാലംബനമാണു നിൻപിതാ
ഉത്തമസാധ്വിയല്ലോന്നീ മമ നിന്നി-
ലെത്രയും വാത്സല്യമുണ്ടേതുമട്ടിലും.
ത്രൈലോക്യകണ്ടകനെക്കൊന്നു സജ്ജനാ-

പാലനം ചെയ്ത സത്യവ്രതനെങ്കിലും
നിന്നിലീവണ്ണം കഠിനം പ്രവൎത്തിച്ച
മന്നവനിൽ പരം മന്യുവുണ്ടത്ര മേ
ശാന്തസത്വാഢ്യമായോരീത്തപോവനേ
സ്വാന്തേ ഭയം വിനാ വാഴ്ക നീ ശോഭനേ.
സന്തതം പുണ്യദമാമിങ്ങു നീ പെറും-
സന്തതിതൻ ശുഭകൎമ്മങ്ങൾ ചെയ്തിടാം.
നന്മയേറും പൎണ്ണശാലകൾ തീൎത്തു
തിങ്ങും തമസാനദിയിൽ കുളിച്ചുടൻ
വെണ്മണൽത്തിട്ടിൽ സുരാൎച്ചനം ചെയ്യുമൊ-
ള്ളമോദമുണ്ടായ്വരും തവ മാനസേ.
ഓരോതരം സൽഫലങ്ങളും പൂക്കളു-
മാരാൽ ഹരിച്ചുകൊണ്ടാശ്രമേ വന്നുടൻ
ചാരുവാക്യങ്ങൾ ചൊല്ലും മുനികന്യമാർ
പാരമാശ്വാസമേകും തവ സാദരം.
ഇത്തരം വാല്മീകിമാമുനി ചൊല്ലീടു-
മുത്തമവാക്യങ്ങൾ കേട്ടു വൈദേഹിയും
വിശ്വാസപൂൎവ്വകം സമ്മതിച്ചിട്ടഥ
തച്ചരണങ്ങളിൽ താണു കുമ്പീടിനാൾ.
ഭൂരേണുവെങ്ങും പുരണ്ട ഗാത്രത്തൊടു-
മേറയും വാടി വരണ്ട വക്ത്രത്തൊടും
പാരം കലങ്ങിത്തളൎന്ന നേത്രത്തൊടും
നാരീകുലോത്തമയാൾ നടന്നാളഹോ.
പാവനനാം മുനിനാഥന്റെ പിമ്പങ്ങു

സാവധാനം വരും വൈദേഹിയെത്തദാ
ജീവനെപ്പിന്തുടൎന്നീടുന്നൊരശ്വനീ-
ദേവിയെപ്പോലെകണ്ടാർ വനവാസികൾ.
അൎഘ്യപാദ്യാദികൾ കയ്ക്കൊണ്ടെതിരേററു
സൽകരിച്ചാർ ശിഷ്യവൎഗ്ഗങ്ങളക്ഷണം.
ഉൾക്കനിവോടുമോരോന്നുരച്ചാശ്രമം
പുക്കാൻ വിദേഹജയൊത്തമ്മുനീന്ദ്രനും. 100
ശോകാൎത്തയാം സീതതന്നുടെ വൃത്താന്ത
മാകവേ താപസിമാരോടു ചൊല്ലിനാൻ
ആകുലമെന്നിയേ സൎവ്വദാ സംരക്ഷ
ചെയ്യെന്നവരെയേല്പിച്ചാനനന്തരം.
ശ്രീമാൻ ദശരഥൻതൻ വധുവൈദേഹ-
ഭൂമീന്ദ്രപുത്രി സാധ്വീകുലമൌലിയാൾ
നിൎദ്ദോഷയാമിവളെ ത്യജിച്ചാൻ പതി
ശ്രദ്ധയാ രക്ഷിച്ചിടേണം സദാപി ഞാൻ.
നിങ്ങളെല്ലാവരുമെത്രയും സ്നേഹത്തൊ-
ടിങ്ങിവളെപ്പുരം പാലിച്ചുകൊള്ളണം.
ഇത്തരം പിന്നെയും പിന്നെയും ചൊല്ലിയ
പ്പൃഥ്വീസുതയെയൎപ്പിച്ചാൻ മുനീശ്വരൻ.
സീതയെക്കണ്ടനുകമ്പകൊണ്ടേററവും
ചേതസ്സലിഞ്ഞുള്ള താപസീവൃന്ദവും
ഖേദം കുറയുമാറസ്സതീരത്നത്തെ-
യാദരപൂൎവ്വകം സൽകരിച്ചീടിനാർ.
ഇംഗുദീതൈലപ്രസ്രുതമാം ദീപവും

ധന്യമായുള്ള മേധ്യാജിനതല്പവും
പുണ്യപൂജാവിധാനങ്ങളും ചേൎന്നൊരു
പൎണ്ണാശ്രമം ജാനകിക്കവരേകിനാർ. 120
നിത്യം തമസയിൽ സ്നാനങ്ങൾ ചെയ്തതി-
ശുദ്ധയായ്ഫലമൂലം പൂണ്ടകൃശാംഗിയാൾ
ഭൎത്തൃസന്താനലാഭത്തിനായ്ക്കൊണ്ടു തൻ-
ഗാത്രം വഹിച്ചു വാണാളതപോവനേ.
വൈദേഹിയേയുമീ ലോകകാൎയ്യങ്ങളിൽ
ചേതോഗതിയെയും വിട്ടു സൌമിത്രിയും
സീതാവിലാപംവരെയുള്ള വാൎത്തകൾ
മേദിനീനാഥാന്തികേ ചെന്നു ചൊല്ലിനാൻ.
ദീനനായ്ക്കൂമ്പിട്ടു വാഴുന്ന രാഘവ-
ക്ഷോണീന്ദ്രനോടവനോതിനാൻ പിന്നെയും
ദേവിയെക്കാട്ടിൽ കളഞ്ഞു ഞാൻ ത്വൽപാദ-
സേവയ്ക്കു വീണ്ടുമിങ്ങെത്തീടിനേൻ വിഭോ.
ഖേദിയായ്ക്കേതും പുരുഷോത്തമ ഭവാ-
നീദൃശമാണു കാലത്തിൻഗതി ദൃഢം.
നീതിമാന്മാരായനിശം വശികളാം
ത്വാദൃശന്മാരൊരുനാളുമേ മാൽകിടാ.
എല്ലാം ക്ഷയാന്തമാണോൎത്താൽ സമൃദ്ധിക-
ളെല്ലാം പതനാന്തമോൎക്കിലൌന്നത്യവും
എല്ലാം വിയോഗാന്തമാണു സംയോഗങ്ങ-
ളെല്ലാം മരണാന്തമാണു ജീവൌഘവും. 140
എന്നതുമൂലം സുതകളത്രാദികൾ

തന്നിലും മിത്രങ്ങളിലും ധനത്തിലും
തന്നുള്ളിലാസക്തിവെക്കായ്കവയോടു
വന്നിടും വേർപാടു മർത്ത്യന്ന നിർണ്ണയം.
ദുർബലമാമീ വിചാരം ത്യജിക്കുക
കർബുരശത്രോ! വ്യസനിയായ്കുത്തമേ
നിത്യമാത്മാവെയാത്മാവാലൊതുക്കുവാൻ
സത്വമേറും ഭവാൻ ശക്തനല്ലോ വിഭോ.
ഇത്ഥം മഹാത്മാ കുമാരൻ പറയുമ്പൊ-
ളെത്രയും ദീർഘം ശ്വസിച്ചാൻ രഘൂത്തമൻ
ദുഷ്കീർത്തിപേടിച്ചു നാട്ടിൽനിന്നല്ലാതെ-
യുൾക്കാമ്പിൽനിന്നവളെക്കളഞ്ഞീലവൻ.
ഓരോ പുരാവൃത്തതത്വങ്ങൾ നിത്യവു-
മാരാൽ സുമിത്രാസുതൻ കഥിച്ചീടിനാൻ.
ധീരൻ നരേന്ദ്രനമേററം പണിപ്പെട്ടു
നീറുന്ന ശോകമടക്കി വാണീടിനാൻ.
അത്തരമങ്ങുദയാസ്തംഗമനങ്ങ-
ളങ്ങാ കഴിഞ്ഞു കഴിഞ്ഞു വന്നീടവേ
ശൈത്യവും ചൂടുമില്ലാത വസന്തർത്തു-
രാത്രികാലങ്ങളണഞ്ഞിതു പിന്നെയും. 160
അക്കാലമങ്ങെഴുനെള്ളിനാൻ രാഘവ-
മുഖ്യാന്തികേ ച്യവനാഖ്യൻ മഹാമുനി.
അർഘ്യപാദ്യാസനാദ്യങ്ങളാൽ പൂജിച്ചു
സൽക്കരിച്ചാൻ രാമരാജനും സാദരം.
തന്നുടെ സങ്കല്പശക്തിയാലത്ഭുത-

കമ്മം പുരാ പലതും ചെയ്ത പുണ്യവാൻ
വന്ദ്യൻ തപോധനൻ വന്നോരു നേരത്തു
മന്നവന്നേററം തെളിഞ്ഞിതു മാനസം.
ധാതാവെഴുന്നെള്ളി വാഴും സുധമ്മതൻ
ശോഭ തേടീടുന്നൊരാസ്ഥാനമണ്ഡപേ
താപസേന്ദ്രാജ്ഞയാ ശക്രോപമൻ രാമ-
ഭൂപതി ധമ്മാസനേ മരുവീടിനാൻ.
പിന്നെയത്യന്തം വിനീതനായ് മാമുനി-
തന്നോടു ചൊന്നാനിവണ്ണം നരോത്തമൻ.
ധന്യനായേനധുനാ നിന്തിരുവടി-
യിങ്ങെഴുന്നെള്ളുവാൻ ഭാഗ്യമുണ്ടാകയാൽ.
എന്നുടെ രാജ്യവും മിത്രവഗ്ഗങ്ങളു-
മെന്നനുജന്മാരുമെൻജീവനുമിതാ
ഇന്നിവയാൽ ഭവദത്ഥമെന്തൊന്നു ഞാൻ
നന്ദിച്ചു ചെയ്യേണ്ടതെന്നരുൾചെയ്യണം. 180
ഇത്ഥം ദശകണ്ഠവൈരിതൻ ഭാഷിതം
ചിത്തമോദാൽ കേട്ടു മാമുനിശ്രേഷ്ഠനും
യുക്തരൂപം രഘുവംശേന്ദ്രനിത്തരം-
മുക്തിയെന്നോതിപ്പറഞ്ഞാനനന്തരം.
മുന്നം മധുവെന്നു നീളവേ പേർകൊണ്ട
സന്മതിമാൻ ജനിച്ചാനൊരു ദാനവൻ
വെണ്മതി ചൂടുന്ന ദേവനെസ്സേവിച്ചു
തന്നുടെവാഞ്ഛപോലുള്ള വരങ്ങളും
കാളിടും തീജ്വാലപോലെ മിന്നുന്നൊരു

ശൂലവും തൽപ്രസാദേ ലഭിച്ചാനവൻ.
കാലക്രമാലവനുണ്ടായ നന്ദനൻ
കാലോപമൻ ലവണൻ മഹാദാരുണൻ.
ഭൂപതേ ബാല്യംമുതൽക്കു താനെത്രയും
പാപകർമ്മങ്ങൾതാൻ ചെയ്യുന്നു നിഷ്ഠുരൻ.
സദ്വൃത്തനാം താതനെന്തുചെയ്തിട്ടുമാ-
ദുഷ്ടതയ്ക്കേതും കുറവു വന്നീലഹോ.
പുത്രന്റെ ദുർവ്വിനീതത്വങ്ങൾ കണ്ടതി-
ഘൂത്താപമോടും മധുവാം മഹാസുരൻ
ചിത്രമാകും തൻപുരവുമാശൂലവും
ത്യക്ത്വാ ഗമിച്ചിടിനാൻ വരുണാലയേ. 220
ശൂലം ധരിച്ചുകൊണ്ടാലവണാസുരൻ
മാലോകരെപ്പീഡ ചെയ്യുന്നു നിത്യവും
കാലാന്തകപ്രഭാവാലവൻതൻ കരേ
ശൂലമുള്ളപ്പോൾ വധിക്കരുതാർക്കുമേ.
യാമുനമാം പുണ്യദേശേ വസിക്കുന്ന
മാമുനിമാർ ചെയ്തുപോരും മഖങ്ങളും
താമിസ്രനാമവൻ നിത്യം മുടക്കുന്നു
ഭൂമിപതേ കാത്തുകൊൾക നീ സാമ്പ്രതം.
ഇന്നിങ്ങു ലോകൈകരക്ഷിതാവായുള്ള
മന്നവനായ് ഭവാൻ വാണുകൊള്ളും വിധൌ
ദുർന്നയനെസ്സഹിച്ചേററം തപോവ്യയം
വന്നാലതേററവും നിന്ദ്യമല്ലോ വിഭോ.
ഉഗ്രസംഹാരകാലങ്ങളിൽ ഭീഷണ-

വക്ത്രം പിളൎന്നീടുമന്തകനെന്നപോൽ
നിത്യവും മൎത്ത്യമൃഗാദികളാം ജീവ-
സത്വങ്ങളെക്കൊന്നു തിന്നുന്നിതങ്ങവൻ.
പൃഥ്വിയും സ്വൎഗ്ഗവും തൻപാട്ടിലാക്കിയ
ശക്തൻ ദശാസ്യദുൎദ്ധൎഷൻ നരോത്തമൻ
ത്വൽപൂൎവ്വനായ മാന്ധാതാ നൃപനുമാ-
ദൈത്യശൂലത്തിനാൽ ഭഗ്നനായാൻ പുരാ. 220
ഇത്ഥം മഹാമുനിതൻഗിരം കേട്ടപ്പൊ-
ളുത്തമധൎമ്മാത്മകൻ രഘുനായകൻ
സത്വരം താനെഴുന്നേറ്റുകൊണ്ടാദുഷ്ട-
ദൈത്യസംഹാരം പ്രതിജ്ഞചെയ്തീടിനാൻ.
പിന്നെസ്സഹോദരന്മാരെ നോക്കിക്കൊണ്ടു
മന്നവവീരോത്തമൻ പറഞ്ഞാനിദം.
ഹന്ത കേൾ വന്നുചേരുന്നിതു ദുഷ്ടരാ-
ലന്തരായം ശുഭകൎമ്മത്തിനിപ്പൊഴും.
മിത്രഗോത്രേശ്വരനാം രാമഭൂമീന്ദ്ര-
നിത്രമാത്രം കഥിച്ചങ്ങിരുന്നാൻ തദാ
മിത്രദേവൻതാനുദിച്ചുയരുംപോലെ
ശത്രുഘ്നവീരനെണീററുനിന്നീടിനാൻ.
ഉദ്യൽപ്രഭാവനാമസ്സിംഹവിക്രമൻ
പൃഥ്വീപതീന്ദ്രനെപ്പാൎത്തു വന്ദിച്ചുടൻ
ഉദാത്തോത്സാഹം സഭ മുഴങ്ങുംവിധം
സ്നിഗ്ദ്ധഗംഭീരാക്ഷരം പറഞ്ഞാനിദം.
ഇക്ഷ്വാകുവംശമുഖ്യവ്രതം ദുഷ്ടരെ-

ശ്ശിക്ഷിച്ചു സൽക്കൎമ്മരക്ഷതാനെങ്കിലോ
ഇക്ഷണമീദുഷ്ടദൈത്യസംഹാരത്തി-
നഗ്രജനാജ്ഞ നൽകീടേണമിങ്ങു മേ. 240
നിത്യവും തൻപ്രഭുക്ലേശം ഹരിക്കതാൻ
ഭൃത്യൎക്കെഴും മുഖ്യധൎമ്മമെന്നാകിലോ
അത്യുഗ്രനാമീലവണനെക്കൊല്ലുവാ-
നത്ര മാം കല്പിച്ചയക്കേണമഗ്രജൻ.
സൂൎയ്യവംശാചാൎയ്യനാം വിധിപുത്രനാ-
ണാൎയ്യമാമസ്ത്രത്തിൽ മേ ഗുരുവെങ്കിലോ
ക്രൌൎയ്യാസ്പദമായ ദൈത്യനെക്കൊൽവതി-
നാൎയ്യൻ നിയോഗിച്ചയക്കേണമിന്നു മാം.
ദൈത്യാരിതുല്യനാം സാക്ഷാൽ യുവനാശ്വ-
പുത്രനണഞ്ഞ ദൈവായത്തമൃത്യുവിൽ
ദൈത്യനാലുണ്ടായ വംശദുഷ്പേരതു
തീൎത്തീടുവാൻ മാമയക്കേണമഗ്രജൻ
ഇത്ഥം പറഞ്ഞമിത്രാന്തകൻ ശത്രുഘ്ന-
നൽകടാപൂൎവ്വഭാവേന നില്ക്കുംവിധൌ
അത്യുജ്ജ്വലമാം തദീയതേജസ്സിനാൽ
സ്തബ്ധമായ്ത്തീൎന്നു പെട്ടെന്നസ്സഭാതലം.
വീരാഗ്ര്യനാമവനെപ്പാൎത്തു പാൎത്ഥിവ-
നേറെത്തെളിഞ്ഞരികേ വിളിച്ചാദരാൽ
നാരായണാഖ്യമാമസ്ത്രം കൊടുത്തഥ
ഗൌരവം കൂട്ടമാറേവമോതീടിനാൻ. 260
ദിവ്യമാമീബാണമെങ്ങും ഫലിച്ചിടും

നിർവ്വിവാദം വൈരിസഞ്ചയനാശനം
സർവ്വഭൂതാദൃശ്യനായയൊരു വിഷ്ണുവാം
സർവ്വേശ്വരൻ രചിച്ചുള്ളതാണീശ്ശരം.
നക്തഞ്ചരനാഥനാമദൃശാസ്യനെ
നിഗ്രഹിപ്പാൻ ഞാൻ തുനിഞ്ഞൊരുനേരവും
ഉഗ്രമാമീശ്ശരം വിട്ടീല ഭൂതങ്ങ-
ളൊക്കവേ പേടിക്കുമെന്നു ചിന്തിക്കയാൽ.
ശത്രുഘ്നനോടിത്ഥമോതിദ്ദശാനന-
ശാത്രവൻ മന്ത്രിമാരെപ്പാർത്തു ചൊല്ലിനാൻ.
ഉത്തമരാജ്യാഭിഷേക സംഭാരങ്ങ-
ളത്രയുമിപ്പോൾ വരുത്തേണമഞ്ജസാ.
ശത്രുരാജ്യാഭിഷേകം കഴിച്ചാണു ഞാൻ
മത്സോദരനെ യുദ്ധത്തിന്നയപ്പതും.
ഇത്ഥം നൃപേന്ദ്രൻ നിയോഗിച്ചതു കേട്ടു
സത്രപനായാൻ കുമാരനും തൽക്ഷണം.
പിന്നെശ്ശുഭമാം മുഹൂർത്തേ നൃപേശ്വരൻ
തന്നാലഭിഷിക്തനായ വീരോത്തമൻ
മുന്നം സുരേന്ദ്രാഭിഷിക്തനാം ശ്രീഗുഹ-
നെന്നപോൽ നിസ്തുല്യനായ്വിളങ്ങീടിനാൻ. 280
അഗ്രജന്മാരെ വെവ്വേറെ വന്ദിച്ചട-
നക്കപ്രതാപനാം ശത്രുഘ്നമന്നവൻ
അഗ്ര്യാനുഭാവത്തിനാൽ താൻ പുരജന-
വ്യഗ്രത പോംമാറു നിർഗ്ഗമിച്ചാനഹോ.
ഉത്തുംഗകേതനമാം രഥത്തിൽ ശത്രു-

കർത്തനൻ വീരാതിവീരനേറും വിധൌ
ഉദ്ധതോദ്യജ്ജയഘോഷങ്ങൾ മേൽക്കുമേ-
ലത്യുച്ചമങ്ങു കേൾക്കായി മഹാപുരേ. 288

ദണ്ഡകം

ഉദ്ദണ്ഡഭേരിയുടെ നിദ്ധ്വാനമാശു ബല-
മദ്ധ്യത്തിൽ നിന്നഥ തുടർന്നു, ഉദ്ധൃതമഹാസ്ത്രപരി-
ണദ്ധവരയോധരുദധിത്തിരകൾപോലണിനിരന്നു.
വട്ടക്കുളമ്പടികൾ തട്ടും രജസ്സൊടല-
യിട്ടിട്ടു ഹേഷകളുയർന്നു, ദുഷ്ടതരമൃത്യുകട്ട-
നിശ്വസിതധൂമമിളദട്ടഹസിതോപമകലർന്നു.
ഗംഭീരകല്പരടദംഭോദഡംഭഹര-
കുംഭീന്ദ്രവമ്പടപരന്നു, സംഭ്രമിതഖഡ്ഗരുചി-
സംഭൃതതടിന്നിചയജൃംഭിതമിയന്നണിയിൽനിന്നു.
ശസ്ത്രാസ്ത്രപൂർണ്ണരഥസാരഥ്യാന്തരേ തദനു
ശത്രുഘ്നശംഖതു മുഴങ്ങി, അത്ഭുതഭരേണമുഹു-
രഭ്രചരർനോക്കിയെഴുമപ്പടയുടൻ നടതുടങ്ങി. 300

---

# എട്ടാം സൎഗ്ഗം

ചതുരമഥ വിബുധഗുരുതുല്യൻ ച്യവനൎഷി
ചൊല്ലും വഴിക്കു ദൈതേയനെക്കൊല്ലുവാൻ
മഹിതതരബലമൊടു ഗമിക്കുമശ്ശത്രുഘ്ന-
മാനവേന്ദ്രൻ നവേന്ദ്രൻപോൽ വിളങ്ങിനാൻ.
ദിവസകരകുലവിമലകീൎത്തിസംവൎദ്ധനൻ
ദിക്പാലതുല്യപ്രഭാവൻ ഗമിക്കവേ
പരമമരകുസുമമഴ പെയ്തിതാസ്സേനതൻ
പിന്നിലും മുന്നിലും മുട്ടുമാറഞ്ജസാ.
തുരഗഗജതേരുടയൊരുത്തമാംഗാംശുക-
ത്തുമ്പുകൾ തുള്ളിച്ചനുകൂലവായുവും
പരിവിലസി വരഥപതാകകളാടുമാ
നൃത്തങ്ങളിൽ തങ്ങളിൽ ചേൎന്നുരുമ്മവേ.
പുനരമിതനിനദമതു മുമ്പിൽ ഗമിച്ചിതു
പിന്നെപ്പൊടികൾ പിന്നീടാപ്പടകളും
വരനൃവരചമുവിനിതി മൂന്നുവട്ടം നിജ-
ഖമ്പടിക്കമ്പടിക്കണ്ടായ് ഗ്ഗുണോദയം.
നവകുസുമപരിമളമിണങ്ങി വിളങ്ങിടും
നാനാവനപ്രദേശങ്ങൾ കടന്നുടൻ
നൃപതികുലമകുടമണി കണ്ടിതു സായാഹ്ന-
നേരത്തു ചാരത്തു ചാരുനദീതടം. 20
അതിചപലമൊഴുകിയുമടിച്ചൊട്ടു മാറിയും.

മാടിയലച്ചു മടങ്ങിയൊതുങ്ങിയും
വിവിധഗതിയൊടു സപദി വീക്ഷിച്ചിതങ്ങേററ-
മുന്നടിക്കുന്നടിക്കുള്ളൂഴക്കുത്തം.
വിഹഗഗണമതിരസമൊടങ്ങു കൂകിക്കൊണ്ടു
വെണ്മണൽത്തിട്ടിൽ കളിക്കുന്നിതെങ്ങുമേ
സുപരിണതരവികിരണമേററു നീന്തുന്നിതു
സാരസൌഖ്യം രസൌഖ്യത്തിലേന്തുംമുദാ.
പടകളുടനതുലകൌതുകേന തൽസീമനി
പാടേ പടകുടീരങ്ങൾ നിർമ്മിക്കവേ
സിതജലദനിരകൾ പെട്ടമാകാശഗംഗതൻ
സാദൃശ്യമാദൃശ്യമായ്വന്നിതാററിൽ.
വിമലതരസലിലമതിലേററമുത്സാഹേന
വീണ്ടുമിറങ്ങിക്കളിച്ചുമദിച്ചുടൻ.
പ്രഥിതബലമിയലുമുരുസേനകളാകവേ
പാർത്തിതങ്ങാർത്തിതങ്ങാതമോദത്തൊടും
മനുജവരനഥ ലവണദൈത്യേന്ദ്ര വൃത്തികൾ
മാമുനീന്ദ്രാന്തികേ ചോദിച്ചറിഞ്ഞുടൻ
ഉഷസി നിജബലപതിയൊടാജ്ഞചെയ്തീടിനാൻ
ധീമാനവൻ മാനവമെഴും വീര്യവാൻ.
അയി വിജയ! ലവണനവനെന്നുമോരോതരം
ഹിംസ ചെയ്യാൻ പ്രഭാതേ പോകുമാകയാൽ
വരുമളവു സപദി നിഹനിച്ചിടാം ഗോപുരേ
രോധിച്ചു ബാധിച്ചു ബാലിശനെധ്രുവം
കുടിലമതി രണശിരസി പിന്തിരിഞ്ഞോടാതെ

കാത്തീടുവാൻ സമയേ നിങ്ങളെത്തണം
പടകളെയുമഥ നഗരപീഡയങ്ങേതുമേ
തട്ടാത്തമട്ടാത്തമണ്ഡലം നിർത്തണം.
അതിന്റെ പരമഹമവിടെ മുമ്പെഗ്ഗമിക്കുവ-
നങ്ങീപ്പടകളോരോന്നായ്പിരിഞ്ഞുതാൻ
പലവഴിയുമുടനണക ബഹുനദികളാഴിയിൽ
പൂകെയൊന്നാകെയൊന്നായ്പരുംവണ്ണമേ.
വചനമിദമരുളിമുനിയൊത്തുടൻതേരേറി
വാജികൾതൻ കടിഞ്ഞാണയച്ചാനവൻ.
വരഹരിതഹയഗണവുമഞ്ചുംവിധം പാഞ്ഞു
പാടവമോടവമോദമേററിത്തദാ.
പുനരമലസുരതടിനിതൻ തിര തട്ടിയ
പുണ്യാനിലനാൽ സുസേവിതനായ് ക്ഷണം
പരമമുനിജനവസതിയെങ്ങും വിളങ്ങിടും
പാവനമാം വനമാണ്ടാൻ മഹാശയൻ. 60
പറവകളുമതിഥിഹിതരാമമ്മുനീന്ദ്രരും
പാരം ഹരിച്ചു ശേഷിച്ച ഫലാദിയാൽ.
വിനതതരുനിരകൾ വനലക്ഷ്മിയെയർച്ചിച്ചു
തിക്കിത്തിരക്കിത്തിരളുന്ന കാന്തിയും
കുളുർമയെഴുമിളയതൃണപംക്തിക്കിടയ്ക്കിടെ-
ക്കാണും ശിലമേൽ കിടക്കുന്ന മാൻകുലം
രഥഗതിയിലൊരു ചലനമെന്യേ ശിശുക്കൾതൻ-
ചാട്ടവും നോട്ടവും നോക്കുന്നഭംഗിയും
തളിരൊളികളെഴുമരിയ മാമരക്കൊമ്പത്തു

തൂക്കിയിട്ടോരാർദ്രവല്കലശ്രേണിയിൽ
പരിപതിതരവികിരണമെങ്ങും പതിച്ചുനൽ
പൊൻതുകിലേന്തുകിലേൽക്കുന്ന ശോഭയും
മനുജപതി കുതുകമൊടു കണ്ടുകണ്ടങ്ങിനെ
മാമുനിയൊത്തു മന്ദം ഗമിച്ചീടിനാൻ.
തടന ഹൃതപരിമളമൊടങ്ങുവീയിക്കൊണ്ടു
സായം സമയം സമത്ഥിച്ചു വായുവും.
കുതിരകളെയുടജഭുവി നിത്തി ച്യവനനൊ-
ത്തൃഷിപൻ നിൽക്കുമ്പൊളങ്ങു വാല്മീകിയും
അരികിലതിരഭസമണയുന്നതു ദൃഷ്ടമാ-
യാരാലവരാലവൺ പ്രഹൃഷ്ടാകുലം.
അഥ കുശലവചനവുമനാമയവും ചൊല്ലി-
യത്യാദരം സൽക്കരിച്ചാൻ മുനീശ്വരൻ.
മധുരതരകഥ പലതുമോതി വാണാരങ്ങു
മൂവരുമേ വരുമേകാന്തമുത്തൊട്ടും.
സുഖമൊടവരവിടെയെഴുമന്നത്ത്രാത്രിതാ-
നശ്വിനിക്കശ്വിനീദേവകളെന്നപോൽ.
ദശരഥജവരമഹിഷിയാൾക്കുളവായ് രണ്ടു
ദാരകന്മാരകംമാൾകുന്നതാററുവോർ.
മുനിതനയർ കുലപതിയൊടോതുമാ വൃത്താന്ത-
മദ്ധനിദ്രാവശനായിരിക്കുംവിധൌ
കുളുർമയൊടു ചെവിയിണയിലേററു ശത്രുഘ്നനാം
ശ്രീസുധാമാ സുധാമാരി തൂകുംവിധം.
നയനജലധാരിയൊടവനേറെശ്വസിച്ചുകൊ-



8

ണ്ടമ്മേ പ്രസീദ മേ യെന്നു കൂപ്പീടിനാൻ.
മുനിയുമതിമുദിതമനസാ ചെന്നു ബാലക-
രക്ഷണമക്ഷണമങ്ങു ചെയ്തീടിനാൻ.
പരമമൃതമയസലിലരാശിയിൽ മുങ്ങിയും
പാരം വിചാരങ്ങൾ മാനസേ തിങ്ങിയും
രഘുനൃപതിസഹജനരുണനിധി യറിഞ്ഞീല
രാവതു പോവതു പോലുമന്നേതുമേ. 100
പുതുതുഹിനജലമുടനെയെങ്ങും തളിച്ചതി-
പൂതമാമ്മാറു വീയീടും മരുത്തൊടും
ബഹുലതരസുരഭിമണമാവനദേശത്തി-
ലമ്പെപ്പുലമ്പെപ്പുലർവേല വന്നുതേ.
നവകുസുമമലർനിചയമേററം നിറച്ചു നൽ
പൊൽത്താരെഴും ഭൃംഗനാളം തെളിച്ചഹോ
പുലർവനിതയഴകൊടുമണച്ചിതോതാൻ ലാജ-
നീരാജനം രാജനന്ദനക്കായ് തദാ.
വിഭുതനയജനനശുഭകമ്മത്തിനെന്നപോൽ
വണ്ടാർമഷി ശ്രീവനലക്ഷ്മി തൽക്ഷണേ
സരസരുചിയൊടു ബത നിറച്ചിതു വെണ്മണി-
ച്ചെപ്പുകൾ തൻപുകൾ തങ്ങുന്നപൂക്കളിൽ.
കുളുർപവനപരികലിതവേണുശ്രുതിയോടും
ക്രൌഞ്ചനിസ്വാനമാം ചാരുവാദ്യത്തൊടും
ശുഭസമയമതിൽ മധുരനാദങ്ങളെങ്ങുമേ
ചേർത്തുകൊണ്ടാർത്തുകൊണ്ടാടി ദ്വിജൌഘവും.
ജഗതിയതിനിയലുമുരുസംഭ്രമേ ചിന്നിയ

വെണ്മുത്തുപോലായ് ചമഞ്ഞ താരങ്ങളും
ഉടനരുണകരനിരഹരിക്കയാലോരോന്നു
നീങ്ങിത്തുടങ്ങിത്തുടരെ ക്ഷയിച്ചുതേ. 120
ജനകനൃപമകളുടയൊരുണ്ണികൾതൻ മുഖ-
നിർമ്മലത്തിങ്കളുദിക്കകൊണ്ടെന്നപോൽ
ശശിയിൽ മിഴിപെട്ടമളവിലൂറാമ്പിലിവല-
യിട്ടോരു മട്ടോരുമാറായ് ചമഞ്ഞുപോയ്.
കനകരുചിലസിതകരമെങ്ങും പരത്തിയും
കാമം തുഷാരഹർഷാശ്രുക്കൾ തൂകിയും
കുലതനയമുഖസുഷമ കാണ്മതിന്നെന്നപോ-
ലംശുമാനാശു മാനത്തിലെത്താറുമായ്.
തദനു നരപതിയുമതിവിനയമൊടു വാല്മീകി-
തൻപദം വന്ദിച്ചനുഗ്രഹമേററഹോ
തരുണരവിസമനഥ പുറപ്പെട്ടു ഭാർഗ്ഗവൻ
താനുമായന്നു മായം വിട്ട തേജസാ.
ജനകനൃപമകൾ മരുവുമപ്പുണ്യദേശത്തെ
നോക്കിനോക്കി പ്രണമിച്ചു വീണ്ടും തദാ
ഗളയമിതബഹുലതരബാഷ്പപൂരത്തൊടും
പോയാനവൻ യാനവൎയ്യമേറി ദ്രുതം.
ഭൃഗുതനയമുനിതിലകനരുളിയൊരുമാൎഗ്ഗേണ
നേരെപ്പടിഞ്ഞാട്ടു പോയവനെത്തിനാൻ
നിബിഡതരുനിരയിലിരുൾവാച്ചിട്ടും കാളിന്ദി-
തൻകാളിമ കാളി മങ്ങും വനാന്തരേ. 140
രഘുനൃവരസഹജരഥഘോഷങ്ങൾ കേൾക്കായി

യാമുനതീരസ്ഥരാം മുനികൾക്കുടൻ
സുചിരമതികഠിനതപതപ്തരാം ലോകക്ക്
ജീവനദം വനദധ്യാനമെന്നപോൽ.
അഥ വിവിധബഹുമതിയൊടവനെയവർ സൽകരി-
ച്ചന്നു രാവങ്ങു വസിപ്പിച്ചിതാദരാൽ
ദിതിജനുടെ കടുത പരമോരോന്നുമോതിനാ-
രത്താപസർ താപസംഹാരിസന്നിധൌ
ഉഷസി പുനരധികശുഭകമ്മങ്ങൾ ചെയ്തവ-
രേകും ജയാശിസ്സു പിൻതുണയായുടൻ
നൃപനനലസദൃശരുചി പോയിതു ദൈത്യനെ-
ക്കൊൽവാനവൻ വാനവന്മാർ പുകൾത്തുവോൻ.
ദൃഢകവചനിഹിതവരശസ്ത്രങ്ങളിൽ ബാല-
സൂര്യാഭ തട്ടി ദിഗുണദ്യുതിയൊടും
മഹിതതരഹയമതിൽ മഹാത്മാ ഗമിച്ചു കൺ-
ചിന്നുമാറന്നു മാറാതവർ പാക്കവേ.
മധുനഗരസവിധഭുവി ചെന്നുടനദ്ദുഷ്ട-
ദൈത്യൻ പുറത്തു ഗമിച്ചതറിഞ്ഞവൻ
സപദി പുരവരവിപുലഗോപുരം പ്രാപിച്ചി-
തക്കോപമൻ കോപമന്ദീകൃതാഹിതൻ. 16

കലചിലയൊടരചനരുതേജസാ ഗോപുര-
ദ്വാരമാരാൽ തടഞ്ഞങ്ങു നിൽക്കും വിധൌ
അസുരഭടരഖിലമതിഭീതി പൂണ്ടൊന്നിനു-
മാകാതെ ചാകാതെചത്തമട്ടായഹോ.
നൃപനുടയഭടരുമതിവേഗേന തൽപുര-

സീമനി നാലുപാടും ചെന്നണഞ്ഞുടൻ
ദിതിജകുലപതി ലവണനെത്തും മഹാപഥ-
പ്രാന്തമേകാന്തമേ കാത്തു നിന്നീടിനാർ.
രഘുനൃവരഭടരവരൊരോതരം വ്യൂഹങ്ങൾ
ഗൂഢമായങ്ങുറപ്പിച്ചു ചുററുംവിധൌ
മൃഗപതികളൊളിവിനൊടു സഞ്ചരിക്കും കൊടും-
കാടുമന്നാടുമന്നന്യൂനമായ് തുലോം. 172

ദണ്ഡകം

ഒട്ടങ്ങു ചെന്നളവു പെട്ടെന്നു കേട്ടിതൊരു
ധൃഷ്ടാട്ടഹാസമതിഘോരം, ദുഷ്ടജനപരവശത
വിട്ടകലുമാറധികപുഷ്ടിയൊടടുത്തിതതു പാരം.
ജ്യാഘോഷമപ്പൊഴുതമോഘപ്രതാപി നൃപ-
നാഹോ മുഴക്കി ബഹുഭീമം, ശ്ലാഘയൊടു സപദി വര-
വാഹനിരയേറിയമരൌഘവുമണഞ്ഞു ദിവി കാമം.
അമ്പോ കടുത്തപുക ജൃംഭിച്ചു മട്ടടനെ
മുമ്പിൽ തെളിഞ്ഞിതൊരുരൂപം, സംഭ്രമിതസത്വമുരു-
ദംഭമൊടു പായുമൊരു വമ്പുടയ ജംഗമധരാഭം.
ചെമ്പിച്ച കേശമിടകൊമ്പിച്ച മീശ കനൽ
ചാമ്പുന്നകണ്ണുകൾ കഠോരം, കമ്പിതദിഗന്തമല-
റുമ്പൊളതുകാട്ടി ശശിഡിംഭസമദംഷ്ട്രകൾ കരാളം.

## ഒമ്പതാംസർഗ്ഗം

---

ജന്തുവ്രജങ്ങളെയേററം ഹനിച്ചു തൻ
കുന്തങ്ങളിൽ കോർത്തുയർത്തിപ്പിടിച്ചഹോ
ഗംഭീരഹുംകാരനാദമോടാദൈത്യ-
വമ്പൻ തദാ ഭൂകുലുങ്ങുമാറെത്തിനാൻ.
ധൂതരോമജ്വാലയോടും വസാഗന്ധ-
ഭൂതിയോടും കുണപാശനൌഘത്തൊടും
ദൈതേയവംശാധിപനവൻ ജംഗമ-
പ്രേതാഗ്നിപോലടുത്താൻ പുരഗോപുരേ.
അന്നേരമന്തകതുല്യനാം ശത്രുഘ്ന-
മന്നവനങ്ങു നിൽക്കുന്നതു കണ്ടവൻ
വന്നകോപേന ചൊല്ലീടിനാനെന്തിനു
വന്നു നീ യായുധമായിങ്ങു ദുർമ്മതേ.
ഇത്തരം ശസ്ത്രങ്ങളുള്ളോരു കൂട്ടരെ-
പ്പത്തുനൂറായിരത്തിൽ കുറയാതെ ഞാൻ
സത്വരം കൊന്നു തിന്നിട്ടുണ്ടതുമട്ടു
ചത്തീടുവാനിങ്ങു വന്നിതോ മൂഢ നീ.
ഇന്നെനിക്കിങ്ങു വേണ്ടുന്നൊരാഹാരങ്ങൾ
നന്നായ് ലഭിച്ചിരിക്കുന്നുവെന്നാകിലും
എന്നെബ്ഭയന്നു ധാതാവുതാൻ തന്നുപോൽ
വന്ന നിന്നെ ത്യജിച്ചീടരുതേതുമേ. 20
ഇത്തരമോരോന്നു തർജ്ജനംചെയ്തുകൊ-

ണ്ടെത്രയും പൊട്ടിച്ചിരിച്ചാൻ മഹാസുരൻ
ശത്രുഘ്നവീരന്റെ നേത്രങ്ങളങ്ങതി-
മാത്രം ചുവന്നുതുടങ്ങീ തദന്തരേ.
സന്താപമേറും മഹാത്മാ ശത്രുനാശനൻ
ക്രുദ്ധനായ്ത്തീർന്നോരുനേരത്തിലഞ്ജസാ
കത്തിജ്ജ്വലിച്ചതേജസ്സിനാൽ തന്മുഖ-
മത്യന്തദുഷ്പ്രേക്ഷ്യമായ് ചമഞ്ഞു തുലോം.
ദുർവ്വാരവീര്യമാം ബാണമൊന്നങ്ങെടു-
ത്തുർവ്വീശ്വരൻ തൻകരത്തിൽ പിടിച്ചുടൻ
ഗർവ്വേണ കുംഭീനസീസുതനെപ്പാർത്തു
ശർവ്വതുല്യൻ ഗഭീരാക്ഷരമോതിനാൻ.
സാക്ഷാൽ ദശരഥൻതൻപുത്രനേഷ ഞാൻ
രാക്ഷസശത്രുവാം രാമന്റെ സോദരൻ
നിത്യം രിപുക്കളെക്കൊല്ലുന്നശത്രുഘ്ന-
നദ്യ നിന്നെക്കൊൽവതിന്നു വന്നേനഹം.
മൽപൂർവ്വനാം മഹാത്മാവിനെ നീ വെന്നൊ-
രപ്പുകഴ്പോക്കുവാനാണു ഞാൻ വന്നതും.
യുദ്ധത്തിനാഗ്രഹമുണ്ടെനിക്കു ദ്വന്ദ്വ-
യുദ്ധം ഭവാൻ മമ നൽകേണമിപ്പൊഴേ. 40
സത്തുകൾക്കൊക്കെയും ശത്രുവാം നീയിന്നു
മൃത്യുഗേഹേ ഗമിച്ചീടുമസംശയം.
നിന്നെക്ഖഗങ്ങൾക്കു പങ്കിട്ടു നൽകുവാ-
നെന്നെ പ്രജാപതിതാനയച്ചാനിഹ.
ആയുധമെന്തിനെന്നുള്ളതുമിപ്പൊഴി

ങ്ങായോധനേ തവ കാണിപ്പനേഷ ഞാൻ.
ശത്രുഘ്നനിത്ഥം പറഞ്ഞു ബാണം തൊട്ടു-
ത്തുദ്ധതാമൎഷഭാവേന നില്ക്കും വിധൌ
ദുൎദ്ധരാഗ്നിസ്ഫുലിംഗങ്ങൾ തൽ ഗാത്രത്തി-
ലെത്രയുമുജ്ജ്വലിക്കുംപോലെയായിതേ.
ഹസ്തങ്ങൾ കൂട്ടിത്തിരുമ്മിക്കടകട-
ശബ്ദത്തൊടും ഘോരദന്തം കടിച്ചുടൻ
പെട്ടെന്നു തീവ്രകോപേന ദൈത്യേന്ദ്രനും
ദുഷ്ട നീ നില്ലുനില്ലെന്നു ചൊല്ലിത്തദാ
സത്വരം താനൊരു വൃക്ഷം പറിച്ചതു
ശത്രുഘ്നമൂൎദ്ധാവിലെക്കെറിഞ്ഞീടിനാൻ.
തൽക്ഷണം താൻ ശിതബാണങ്ങളാലതു
പത്തുനൂറായറുവീഴുകകാരണാൽ
ശത്രുഘ്നമൂൎദ്ധാവിൽ വീണതു വൃക്ഷമ-
ല്ലത്യൽഭുതപുഷ്പവൎഷമായീ തുലോം. 60
തന്നുടെ കൎമ്മം ഫലിയ്ക്കാഞ്ഞതു കണ്ടു
ചിന്നുന്നകോപേന രാത്രിഞ്ചരാധിപൻ
ഉന്നതമായോരു പാറ പുഴക്കിയാ-
മന്നന്റെ മാറിലെക്കാഞ്ഞെറിഞ്ഞാൻദ്രുതം.
ചീണെന്നു വന്നുഴക്കത്തൊടെത്തുന്നതും
ബാണവൎഷംകൊണ്ടു രാഘവമന്നവൻ
കാണിനേരത്താൽ പൊടിക്കുമൂലം തരി
കാണുവാനും പണിയാംമട്ടിലായഹോ.
വമ്പാറകളും മരങ്ങളും മേല്ക്കുമേൽ

വമ്പനാം ദൈത്യനെറിഞ്ഞാനുടനുടൻ.
ഗംഭീരനാദമെത്തും മുമ്പിലൊക്കയു-
മമ്പെയ്തറുത്തു തള്ളീടിനാൻ ഭൂപനും
പൃഥ്വിയുമാകാശവും മുഴങ്ങും മട്ടി-
ലത്യുഗ്രമാം ബാണവർഷമനന്തരം
ഉദ്രിക്തദൈത്യാചലേ മഹാഘോഷേണ
ശത്രുഘ്നപുഷ്കലാവർത്തം ചൊരിഞ്ഞുതേ.
ക്രുദ്ധനായുച്ചത്തിലാർത്തു നിശാചര-
നത്യുന്നതവൃക്ഷമൊന്നു പറിച്ചഹോ
പൃഥ്വീശനും ഹയവും നശിച്ചീടുകെ-
ന്നുൽക്കടാടോപാലറഞ്ഞടിച്ചാൻ തദാ. 80
വീരവീരൻ ഹയത്തോടു മത്തല്ലൊഴി-
ച്ചാരാലെതിർത്തുവരുന്നതു കണ്ടുടൻ
പാരമായട്ടഹാസംചെയ്തു നിർജ്ജര-
വൈരീശ്വരൻ ചിരിച്ചേവമോതീടിനാൻ.
നില്ലു നില്ലല്ലമാത്രം നേരമിങ്ങു നീ
മല്ലിട്ടിടാമിനിയൊട്ടു നിന്നോടു ഞാൻ
വില്ലാളിയാം നിനക്കെൻ വീര്യമിന്നിഹ
തെല്ലൊന്നു കാട്ടിത്തരുന്നുണ്ടു നിർണ്ണയം.
രാവണനെപ്പോലെയല്ലിവനെന്നതും
കേവലം ലോകർക്കറിയിപ്പനദ്യ ഞാൻ
നിൽക്ക നീയേകക്ഷണമാത്രമായുധ-
മിക്ഷണം താനിങ്ങെടുത്തു വന്നീടുവൻ.
എന്നതുകേട്ടു മന്ദസ്മിതം ചെയ്തുകൊ

ണ്ടുന്നതാത്മാ പറഞ്ഞാൻ രഘുനായകൻ
എങ്ങു നീ ജീവനോടോടാൻ തുടങ്ങുന്നു
ഭംഗിയില്ലിത്തൊഴിൽ വീരൎക്കു ചെററുമേ.
ഭാഗ്യഗത്യാ കണ്ടുകിട്ടിയ ശത്രുവെ-
ത്തീൎക്കാതെ വിട്ടയച്ചീടുമോ ബുദ്ധിമാൻ
കാണിപോലും രിപുവിന്നിട നൽകിടും
ജ്ഞാനശൂന്യൻ കാപുരുഷൻ ധരിക്ക നീ. 100
ഏറെപ്പറയുന്നതെന്തിനിപ്പോഠം ഭവാൻ
വീരനെന്നാൽ പൊരുതീടുക സാമ്പ്രതം
ലോകത്രയത്തിനുമുള്ളോരു ഭീതിയി-
ന്നേകബാണംകൊണ്ടു തീൎക്കുവനേഷഞാൻ.
ഇത്ഥംപറഞ്ഞു ചക്രീകൃതചാപനായ്
പൃഥ്വീപതീന്ദ്രൻ തടുത്തുനിൽക്കും വിധൌ.
ദുഷ്ട! നിൻവാഞ്ഛിതമെന്നാൽ ഫലിപ്പിപ്പ-
നദ്യൈവ ഞാനെന്നുരച്ചു ദൈത്യേശ്വരൻ
ജന്തുക്കളെക്കൊന്നു കോൎത്തുവെച്ചിട്ടുള്ള
കുന്തങ്ങളിലൊന്നെടുത്തടുത്തീടിനാൻ
അസ്ത്രമൊന്നെയ്തു ഖണ്ഡിച്ചാനതുഴിപൻ
മത്ത്യാശനനു മുഴുത്തിതു കോപവും.
ഘോരഹുങ്കാരഘോഷത്താലനക്ഷണം
പാരിടമെല്ലാം മുഴക്കിനാൻ ദാനവൻ
ക്രൂരരാം ദൈത്യയോധന്മാരുമപ്പൊഴേ
നേരിട്ടു ശത്രുഘ്നനോടെതിൎത്തീടിനാൻ.
ററൊരുത്തൎക്കുമേ തൊട്ടു കൂടാത്തതാം

രുദ്രായുധമൊഴിച്ചന്യശസ്ത്രങ്ങളും
യുദ്ധവൈദഗ്ദ്ധ്യമേറും സൈന്യനാഥരും
സത്വരമെത്തി ദൈത്യേന്ദ്രപാർശ്വേ തദാ. 120
ക്രോധവുമുത്സാഹവും ദ്വിഗുണീഭവി-
ച്ചാഹവശംഖം മുഴക്കി സൌമിത്രിയും
കാണായിതു ചുററുമപ്പോൾ നരവീര-
സേനകളും വ്യൂഹമായങ്ങു നില്പതും.
പിന്നെയല്പംനേരമുണ്ടായ സംഗര-
മന്നാലുരപ്പതിന്നാവതല്ലതുമേ.
ദാനവസേനതൻ സിംഹനാദങ്ങളും
ദാനവശ്രേഷ്ഠഘോരാട്ടഹാസങ്ങളും
മാനവേന്ദ്രൻ തൻെറ ഞാണൊലിഘോഷവും
വാനവർതന്നത്ഭുതോൽഭൂതഘോഷവും
ഭല്ലങ്ങൾപോകുമ്പൊഴുള്ള ഘോഷങ്ങളും
വല്ലാതെ മേന്മേൽ മുഴക്കീ ദിഗന്തരം.
യുദ്ധമേവം മഹാഭീഷണമായ് ക്ഷണ-
മാത്രം കഴിഞ്ഞോരു നേരത്തിലഞ്ജസാ
നോക്കുന്ന ദിക്കിലെല്ലാം ദൈത്യയോധർക്കു
ശത്രുഘ്നനെക്കാണുമാറായ് ഭവിച്ചുതേ.
ഉദ്രിക്തസൈന്യം ഝടിതി ഭേദിച്ചങ്ങു
ദൈത്യേന്ദ്രനേർക്കു സൌമിത്രി ചെല്ലുംവിധൌ
നേർത്തു നിന്നുള്ളവരെല്ലാം ദഹിച്ചിത-
ശ്ശത്രുഘ്നദാവാനലേ ശലഭോപമം. 140
മിത്രദേവൻ തമോവൃന്ദം ഹനിച്ചിടും-

മട്ടുതൻ സൈന്യത്തെ യൊക്കവേ വെന്നുടൻ
ശത്രുഘ്നനെത്തുന്നതു കണ്ട നേരമാ
രാത്രിഞ്ചരൻ ക്രോധമൂർച്ഛിതനായ്യുരം
മത്തദ്വിപങ്ങളെപ്പോലെ നേരിട്ടഥ
മർത്ത്യദൈത്യേശ്വരന്മാർ പൊരുമന്തരേ
വ്യത്യാസമാരിലും കാണാതെ മധ്യസ്ഥ-
വൃത്ത്യാ ജയലക്ഷ്മിയും നോക്കി നിന്നുതേ.
ദൈത്യേന്ദ്രശസ്ത്രജാലങ്ങൾ ശത്രുഘ്നനും
ശത്രുഘ്നശസ്ത്രജാലങ്ങൾ ദൈത്യേന്ദ്രനും
ക്ഷിപ്രം മുറിച്ചണുപ്രായമാക്കി ദ്ദിവ്യ
പുഷ്പവർഷങ്ങളിൽ ചേർത്തു വീൾത്തീ ചിരം.
ശത്രുഘ്നവീര്യം പൊറുത്തുകൂടാഞ്ഞഥ
ശക്തിമാനാം ലവണൻ മഹാദാരുണൻ
മൃത്യുദണ്ഡാഭമാം കുന്തമെടുത്താശു
മർത്ത്യേന്ദ്രഫാലത്തിലാഞ്ഞിടിച്ചാനഹോ.
അത്യുഗ്രമാകുമത്താഡനത്താൽ ക്ഷണം
സ്രസ്താംഗനായിബ്ഭവിച്ചാൻ നരേശ്വരൻ
അല്പനേരം കൊണ്ടു വീണ്ടും ജ്വലിച്ചിതു
കല്പാന്തകാലാഗ്നിതുല്യതേജസ്സോടും. 160
ദുഷ്ട! നീ ജീവലോകത്തിനുണ്ടാം ഗതി-
യിക്ഷണം കണ്ടുകൊൾകെന്നുരച്ചഞ്ജസാ.
പൃഥ്വീപതീന്ദ്രനെന്നും താനമോഘമാ-
മസ്ത്രം ഗ്രഹിച്ചതു കയ്യിലിട്ടാട്ടിനാൻ.
കത്തി ജ്വലിക്കുമഘോരാസ്ത്രതേജസ്സ്

പത്തുദിക്കും നിറഞ്ഞുൽഗമിച്ചു തദാ
സത്വജാലങ്ങളും സർവ്വഭൂതങ്ങളും
പെട്ടെന്നു പേടിച്ചു സംഭ്രമിച്ചു ഭൃശം.
വില്ലാളി വീരനാം ശത്രുഘ്നനും നിജ
വില്ലാശു തൻചെവിയോളം വലിച്ചുടൻ
ഉഗ്രതയേറുമമ്പാണം ലവണന്റെ
വക്ഷസ്സു നോക്കിയൂക്കോടു വിട്ടീടിനാൻ.
ഘോരമാം നാരായണാസ്ത്രമഘോരഗം
പാരം കടുംമിന്നൽപോലെ ജ്വലിച്ചഹോ
പാരിച്ച മാററത്തു കീറിപ്പിളർന്നുട-
നാരാവമോടും തിരിച്ചിതു സത്വരം.
വജ്രമേററദ്രി വീണീടുന്നതുപോലെ
നിർജ്ജീവനായസുരൻ പതിക്കും വിധൌ
പൃഥ്വിക്കളവായ കമ്പമോടൊന്നിച്ചു
സജ്ജനഹൃൽകമ്പമെല്ലാമൊഴിഞ്ഞുതേ. 180
സന്നതപർവ്വമാമേകബാണത്തിനാൽ
ദുർന്നയദൈത്യനെക്കൊന്ന ശത്രുഘ്നനും
ഇന്ദ്രാരിവൈരിതൻ ഭ്രാതൃതയ്ക്കിന്നുതാൻ
വന്നു കൃതാർത്ഥത്വമെന്നു നണ്ണീടിനാൻ.
രാവണനെക്കാളുമുഗ്രനാം ദൈത്യനെ-
യാവിധം കൊന്നതു കണ്ടോരമരരും
ആവിർമുദാ പുകഴ്ത്തീടിനാർ മേൽക്കുമേൽ
ഭൂവരനും ത്രപാനമ്രനായാൻ തുലോം.
പാവനന്മാരാം മുനീന്ദ്രരാവീരനെ-

യാവോളവുമങ്ങനുഗ്രഹിച്ചീടിനാർ.
ദേവകളും വരമോരോന്ന നൽകിനാ-
രേവരെയും നമിച്ചാൻ രഘുനാഥനും. 192

ദണ്ഡകം.

ചിത്രം പരം മിഹിരനപ്പോൾക്കളത്തിലെഴു-
മസ്ത്രോൽക്കരത്തെയതുകാലേ, കരനിരകളാലേ,
തരുഗിരികൾമേലേ, പരിചിനൊടു തേച്ചു രഘു-
വരചരിതമഖിലദിശി സരസമറിയിക്കവതുപോലേ.
രക്താഭ പൂണ്ടു പരമോഗ്രപ്രതാപനില
വിട്ടങ്ങു ശാന്തത കലർന്നു, ജഗതി മുദമാർന്നു,
പവനനിടതൂർന്നു, തദനു ച പയോനിധിയിൽ
മുഴുകുവതിനാദ്രിവസപതിയഴകിലമ്പൊടു മുതിർന്നു.
കല്യാണവാരിനിധി ചൊല്ലാൻ ഭൂപതിയു-
മെല്ലാരെയും പുനരയച്ചു, കലുഷതയൊഴിച്ചു,
കലചിലയഴിച്ചു, പടകളൊടുമൊത്തു നിജ-
മഹിതരഥമേറിയുടനസുരഗൃഹധാമനി ഗമിച്ചു.
പിന്നെ ക്രമത്തിലതിധന്യം പുരം യമുന-
തന്നന്തികേ ബത ചമച്ചു, ഗുണഗണമണച്ചു,
പുകളതിന വാച്ചു, സുരനഗരസാമ്യമെഴു-
മതിലഥ ചിരം മനുജകുലവരദിവസ്സതി വസിച്ചു. 208

---

## പത്താംസർഗ്ഗം

ജാനകീദേവി പെററ വാൎത്ത കേട്ടത്യുൽകണ്ഠ
മാനസേ നിറഞ്ഞങ്ങു ചെന്നൊരു വാല്മീകിയും
ചേണാൎന്ന തിങ്കളൊക്കുമക്കുമാരരെച്ചിരം
മാനിച്ചു പാൎത്താൻ കണ്ടുസ്തംഭിതബാഷ്പാകുലം.
സൂതികാഗൃഹത്തിങ്കലങ്ങുതുനേരമേററം
മോദേന വന്നു ചേൎന്ന താപസീജനങ്ങളും
പൈതങ്ങൾമുഖം കണ്ടിട്ടേകരാമമായൊരീ
ഭൂതലം ത്രിരാമമായെന്നു നന്ദിച്ചീടിനാർ.
പൂതമാം കുശലവമുഷ്ടികളൊരോന്നഥ
സാദരമേകി വൃദ്ധമാരോടമ്മുനീന്ദ്രനും
ബാധകളേററീടായ്വാൻ ബാലരെയിതുകൊണ്ടു
പാദാദികേശമുഴിഞ്ഞീടുകെന്നുരൾചെയ്താൻ.
മൈഥലേയന്മാരായ രാഘവപുത്രന്മാർതൻ
ജാതകൎമ്മാദിസംസ്കാരങ്ങളെയനന്തരം
വീതകല്മഷൻ പംക്തിസ്യന്ദനസഖൻ മുനി
ചെയ്തിതു യഥാകാലമുൽപുളകാംഗത്തൊടും.
ലോകപാവനന്മാരിബ്ബാലരെന്നതുമാദൈവ
ശ്രീകരങ്ങളാം കുശലവങ്ങളുഴിഞ്ഞതും
ചേതസാ പാൎത്തു ജ്യേഷ്ഠപുത്രനു കുശനെന്നും
സോദരന്നങ്ങു ലവനെന്നും പേരിട്ടീടിനാൻ.

രാഘവപത്നിതാനം നവപങ്കജോദര-
ലോഹിതങ്ങളാം കപോലങ്ങൾതൻ പ്രഭയാലേ
ഗേഹാന്തർഭാഗം വിളക്കീട്ടുമപ്പുത്രന്മാരെ-
യേകാന്തേ പാൎത്തുപാൎത്തു കണ്ണുനീർ വാൎത്താൾ ചിരം.
ഉണ്ണികൾക്കഥ ദൃഷ്ടിയുറച്ചു, തുടങ്ങിതു
നിൎന്നിമിത്തോൽഭൂതമുഗ്ദ്ധഹാസവുമൊട്ടൊട്ടഹോ
കുന്ദകുഡ്മളദന്താങ്കുരത്തിൻപുറപ്പാട്ടും
സ്തന്യപാനത്തിലറിഞ്ഞീടുമാറായ്വന്നുതേ.
ഇങ്ങിനെ ക്രമാലവർ വളൎന്നുവരുംകാല-
മങ്ങയോദ്ധ്യയിൽ ഭരതാദികൾ മൂവൎക്കുമേ
തങ്ങടെ പത്നിമാരിലുണ്ടായ്വന്നിതു പാരം
മംഗലസൽരൂപന്മാരിരണ്ടു തനയന്മാർ.
മാണ്ഡവി പെററ മക്കൾ തക്ഷനും പുഷ്കലനു-
മൂൎമ്മിളാത്മജർ ചന്ദ്രകേതുവുമംഗദനും
അത്തരം ശ്രുതകീൎത്തിപുത്രന്മാർ സുബാഹുവും
ശത്രുഘാതിയുമായിത്തീൎന്നിതു നാമങ്ങളാൽ.
രാമരാജേന്ദ്രനുള്ളിലെത്രയും പ്രിയമേറു-
മോമനപ്പൈതങ്ങളാമവരും ക്രമത്താലേ
സീമയില്ലാത ഹൎഷമേവൎക്കുമേകിക്കൊണ്ടു
കോമളാകാരം മേന്മേൽ വളൎന്നു വന്നീടിനാർ. 40
നന്മയേറീടും ഘൃതപായസാദികളാലും
വന്യമായുള്ള പലഫലമൂലാദിയാലും
ഉന്നതരഘുവംശപ്രതിഷ്ഠാങ്കുരങ്ങളാ-
മുണ്ണികൾതന്നംഗങ്ങൾ പോഷിച്ചു ദിനേ ദിനേ.

സ്വൎണ്ണരത്നാലങ്കാരമണിഞ്ഞു ധാത്രീജനം
തന്നുടെ കരത്തിലും സീതതൻനേത്രാംബുജേ
കണ്ണീരേന്തുമാറിലഞ്ഞിക്കുരുവണിഞ്ഞൃഷി-
കന്യമാർകരത്തിലും പെരുമാറിനാരവർ.
ധാത്രിമാരായുള്ളവർ പാടീടും ഗാനങ്ങളു-
മാശ്രമദേശത്തെഴും പക്ഷികൾഗാനങ്ങളും
ഉൾത്തടം കുളുൎക്കമാറെത്രയും കൊഞ്ചിക്കൊഞ്ചി-
യൊട്ടൊട്ടങ്ങനുകരിച്ചുണ്ണികൾ പാടീടിനാർ.
ചിത്രമാം സൌധാങ്കണേ സചിവാത്മജരൊത്തു-
മാശ്രമാന്തികേ മൃഗപോതങ്ങളൊരുമിച്ചും
സ്നിഗ്ദ്ധധൂസരങ്ങളാം മുടികളിടയ്ക്കിടെ-
സ്സതരം മാടി ക്രീഡിച്ചാരവർ യഥോചിതം.
ഇത്തരം ശിശുപ്രായം കഴിഞ്ഞബാലന്മാരെ-
യുത്തമന്മാരാം പ്രാചേതസനം വസിഷ്ഠനം
സൽകാലങ്ങളിലുപനിച്ചഥ വിസ്തീൎണ്ണമാം
വിദ്യാസാഗരം തരിപ്പിച്ചിതു യത്നം വിനാ. 60
ശസ്ത്രാസ്ത്രവിദ്യാദിയിൽ കുശലന്മാരയ്ത്തീൎന്ന
മിത്രഗോത്രജകുമാരന്മാരിൽ ദിനംതോറും
ക്ഷത്രതേജസ്സു മേന്മേൽ വൎദ്ധിച്ചു തദ്രൂപങ്ങ-
ളത്യന്തം ഭീമകാന്തോജ്ജ്വലമായ് ഭവിച്ചുതേ.
കല്യത ചേരും വൃഷഭങ്ങൾ പോലെയും പര-
മുല്ലാസമേറും കളഭങ്ങൾ പോലെയും തദാ
ഫുല്ലമാം കൌമാരഭാവം പൂണ്ടോരവരേററ-
മുല്ലസിച്ചിതു പുരത്തിങ്കലും വനത്തിലും.

ശുദ്ധമാം ശീലംകൊണ്ടുമഗ്ര്യാനുഭാവംകൊണ്ടു-
മുത്തമക്ഷത്രധൎമ്മത്തിങ്കലെ നിഷ്ഠകൊണ്ടും
സത്തായവിനയാദികൊണ്ടുമജ്ജനകജാ-
പുത്രന്മാർ മാതൃചിത്തതാപമൊട്ടാററീടിനാർ.
ഭാനുവംശ്യന്മാർ വാൎദ്ധക്യത്തിലേൽക്കുന്ന പുണ്യ-
കാനനവാസം രാമൻ യൌവനപ്രായത്തിലും
രാമപുത്രന്മാർ ബാല്യത്തിലുമാചരിപ്പതി-
നീമട്ടിലുണ്ടായ് വിധിയെന്നോൎത്തു വാല്മീകിയും
ഇങ്ങിനെ വാഴുംകാലമന്നൊരു നാളമ്മുനി-
പുംഗവൻ ചെന്നാൻ തമസാനദീതടാന്തികേ.
അന്നേരം നാനാഹംസസാരസനിഷേവിത-
മന്നദീജലം കണ്ടു കൌതുകം പൂണ്ടാൻ തുലോം. 80
സന്താപമേതും വരാതുള്ള സജ്ജനങ്ങൾതൻ-
നന്തരംഗംപോൽ തെളിഞ്ഞുള്ളോരപ്പാനീയവും
അന്തരമെന്യേ തിങ്ങും തീരകാനനഭൂവും
സന്തുഷ്ട്യാവാഴും വിഹഗങ്ങൾതൻ വിലാസവും
പിന്നെയും നോക്കി നോക്കി നന്ദിച്ചുകൊണ്ടമ്മുനി-
വൃന്ദനായകനങ്ങു നിൽക്കുമദ്ദശാന്തരേ
കന്ദൎപ്പക്രീഡചെയ്തു രമിക്കും ക്രൌഞ്ചങ്ങളി-
ലൊന്നിനെയൊരുവേടൻ വന്നെയ്തു വീഴ്ത്തീടിനാൻ.
ചോരയിൽ മുങ്ങിയേറും പ്രാണവേദനകൊണ്ടു
പാരമായ് ചിറകുകളിട്ടടിച്ചുരുണ്ടഹോ
പാരതിലുഴയ്ക്കും തൻപതിയെക്കണ്ടാക്രൌഞ്ചി
നീറുന്ന ശോകാൽ കരഞ്ഞാളതിദീനസ്വരം.

കഷ്ടമാവരാകിയെ പ്രിയനാം പതിയിൽനി-
ന്നത്തരം വേർപെടുത്താനെന്നെക്കും മഹാഖലൻ.
ഉത്തമൻ മുനീന്ദ്രനു തൽസ്ഥിതി കണ്ടനേര-
മത്യന്തകാരുണ്യത്താൽ ഹൃദയം ദ്രവിച്ചുപോയ്
ദുഃഖതപ്തയാം ക്രൌഞ്ചപ്പിടയെബ്ബാഷ്പാകുല-
മുൾക്കനിവോടും നോക്കി നിന്നഥ മുനീശ്വരൻ
എത്രയുമധർമ്മമിതെന്നോതിക്കാട്ടാളനെ-
പ്പാർത്തിതു തദാ പുറപ്പെട്ടിതിശ്ശാപോക്തിയും. 100

> മദനോന്മത്തമാം ക്രൌഞ്ചമിഥുനം തന്നിലൊന്നിനെ
> വധിക്കയാൽ ചിരം ജീവിച്ചിരിക്കില്ല നിഷാദ നീ.

ശ്ലോകരൂപമായേവമറിയാതെത്താൻ ചൊന്ന
ശോകജവാക്യം വീണ്ടുമോർത്തോർത്തക്കവീശ്വരൻ
രാഘവരാജവൃത്തമത്തരം വൃത്തബദ്ധ-
മാകിയ സന്ദർഭമായ് നിർമ്മിപ്പാനുറച്ചുതേ.
ധന്യനാം പ്രാചേതസൻ കവികൾക്കാദ്യൻ മുനി
പുണ്യയാം തമസയിൽ സ്നാനം ചെയ്തനന്തരം
പർണ്ണശാലയിൽ ചെന്നു ധ്യാനമാർന്നുടൻ രാമ-
മന്നവവൃത്തം ദിവ്യചക്ഷുഷാ പാർത്തീടിനാൻ.
എത്രയും നിഗൂഢമാം വിചാരംപോലും മുനി-
സത്തമൻ യോഗദൃഷ്ട്യാ കണ്ടതിസന്തുഷ്ടനായ്
ഉത്തമോത്തമം രാമായണമാമാദികാവ്യം
നിസ്തുലം കവിമാർഗ്ഗദർശകം തീർത്താനഹോ.
ഉന്നതാശയൻ ത്രികാലജ്ഞനക്കവിവരൻ
പിന്നെത്തൻ കൃതിയിലങ്ങാറു കാണ്ഡത്തോളവും

കിന്നരസ്വരന്മാരാം ജാനകീസുതന്മാരെ
നന്ദിച്ചു പഠിപ്പിച്ചു നിർവൃതി തേടീടിനാൻ.
മുന്നമങ്ങുണ്ടായോരു വൃത്തങ്ങളശേഷവും
പിന്നെയും കാണുംമട്ടിലാക്കമെക്കാവ്യോത്തമം 120
നന്ദനർ ചൊല്ലിക്കേട്ടനേരമജ്ജാനകിക്കും
തന്നുള്ളിൽ മാലിന്നല്പമാശ്വാസം ഭവിച്ചുതേ.
ഗാനചാതുൎയ്യമേറും മൈഥിലിതനയന്മാർ
വീണാനാദംപോലതിമധുരസ്വരത്തൊടും
മാനസം ലയിച്ചീടും വിധമക്കൃതിപാടി-
ക്കാനനവാസികൾക്കു കൌതുകമേകീ തുലോം.
ഓരോരോ മുനീന്ദ്രന്മാർ വന്നങ്ങു വാല്മീകിതൻ
ചാരുകാവ്യത്തെ ശ്രവിച്ചേറ്റവും തുഷ്ടാത്മനാ
വീരരാം കുശലവന്മാരെയും പ്രശംസിച്ചു
ചേരുന്ന വരങ്ങളുമാവോളം നൽകീടിനാർ.
ഉത്തമം രാമായണം വാല്മീകി നിൎമ്മിച്ചതും
സ്നിഗ്ദ്ധകണ്ഠന്മാരതു മധുരം ചൊല്ലുന്നതും
അത്ഭുതമറിഞ്ഞത്ഭ്ലിനാഥനാം ദേവൻ സീതാ-
പുത്രരെക്കൊണ്ടുപോയാനൊരുനാൾ നിജാലയേ.
നാഗഗന്ധൎവ്വമുഖ്യസേവിതമായിസ്സാക്ഷാൽ
നാകേശസഭയ്ക്കൊക്കും വാരുണസദസ്സതിൽ
രാഗവിസ്ഫൂൎത്തിയോടുമുദ്യതലയത്തോടും
രാഘവചരിതത്തെപ്പാടിനാർ കുമാരരും.
ഗാനത്തിൻ മാധുൎയ്യവും തദ്രൂപസൌന്ദൎയ്യവും
മാമുനിക്കുള്ള വാഗ്വിലാസത്തിൻ മഹത്വവും 140

രാമാദിഗുണങ്ങളുമാസ്വാദിച്ചഹോ പര-
മാനന്ദനിഷ്പന്ദമായ്ത്തീന്നിതസ്സഭാതലം.
ദേവനാം വരുണനമേററവും പ്രസാദിച്ചു
ദേവദത്താഖ്യമാമെയാരുത്തമശംഖം തഥാ ।
സായകമൊടുങ്ങാതുള്ളാവനാഴിയും രഘു-
നായകപുത്രന്മാക്ക സാദരം നൽകീടിനാൻ.
വന്ദ്യനാം വരുണൻതന്നാജ്ഞയാ കുമാരന്മാ-
രൊന്നുരണ്ടു നാൾ തത്ര പാത്തിതു യഥാസുഖം.
പിന്നെയുൽഫുല്ലനേത്രേന്ദീവരത്തോടുംനാഗ-
കന്യമാർ തൂകും മലരേററവർ പോന്നാർ മുദാ.
അംബോധിനാഥൻ കൊടുത്തൊരു സമ്മാനമെല്ലാം
തൻപദേ വെച്ചു കുമ്പിട്ടീടുമക്കുമാരരെ
വമ്പെഴും ദേവപ്രസാദങ്ങൾ കയ്ക്കൊൾകെന്നോതി-
സ്സമ്പ്രീത്യാ ചിരം മൂൎദ്ധ്നി നുകന്നാനാചായ്യനും.
അക്കാലം മധുരാധിനാഥനാം ശത്രുഘ്നന-
മഗ്രജൻതന്നെക്കാണ്മാനേററവുമുൽകണ്ഠയാ
വിദ്യാസമ്പന്നരായ് തൻസവിധേ വാഴും നിജ-
പുത്രരെ സ്വരാജ്യത്തിൻഭാരമങ്ങേല്പിച്ചുടൻ
സൈന്യങ്ങളോടും പുറപ്പെട്ടഥ വാല്മീകിതൻ
പൎണ്ണശാലോപാന്തത്തിലെത്തിനാൻ സന്ധ്യാഗമേ. 160
ധന്യനാം മുനീന്ദ്രനും ലവണാന്തകൻതന്നെ
നന്ദിച്ചാദരാൽ സൽകരിച്ചിതു വഴിപോലെ.
യാമിനീകാലത്തൊരുപൎണ്ണശാലയിലങ്ങു
രാമനാംമഹാത്മാവിൻ ചരിതം മനോഹരം

കോമളധ്വനിയോടും രാഗമൂർച്ഛന ചേർത്തു
ത്തുമയിൽ പാടുന്നതു കേൾക്കായിതത്യൽഭുതം.
വാതശൂന്യമാം ശീതരാത്രിയിൽ മഞ്ഞുംപൊഴി-
ച്ചേതുമേ ചലിക്കാത്ത പാദപജാലം പോലെ
മേദിനീനാഥസൈന്യമാകവേ കയ്യും കൂപ്പി
മോദാശ്രുമേന്മേൽ തൂകി നിഷ്പന്ദം നിന്നാർ തദാ.
ബുദ്ധിമാന്മാരിലഗ്രേസരനാം ശത്രുഘ്നന-
മത്യന്തദീർഘം വീണ്ടും നിശ്വസിച്ചനക്ഷണം
എത്രയും മുമ്പു കഴിഞ്ഞീടിന വൃത്താന്തങ്ങ-
ളത്രയുമപ്പോൾ നടക്കും വിധം കേട്ടീടിനാൻ.
എന്തഹോ കേട്ടതിപ്പോളേതു ദിക്കിതു പാർത്താൽ
ഹന്ത നാമെല്ലാം സ്വപ്നം കണ്ടിതെന്നായീടുമോ
എന്തൊരത്ഭുതമേവമോർത്തഥ പരസ്പരം
ചിന്തിക്കും സേനാധിപരോടു ചൊല്ലിനാൻ നൃപൻ.
ദിവ്യരാം യോഗീന്ദ്രന്മാർ വസിക്കും ദേശങ്ങളി-
ലീവിധമോരൊ മഹാശ്ചര്യങ്ങളുണ്ടാകുമേ 180
ഭാവകൌതുകാലതിൻ തത്വമാരായുന്നതു
കേവലമയുക്തമെന്നോർത്തു നാമടങ്ങണം.
ഇത്ഥമസ്സൈന്യങ്ങളെയടക്കി പ്രഭാതത്തി-
ലുത്ഥാനം ചെയ്തു മുനിതൻപദം വന്ദിച്ചുടൻ
യാത്രയുമറിയിച്ചു പുറപ്പെട്ടിതു ദേഹ-
മാത്രംകൊണ്ടവൻ മനസ്സങ്ങു താൻ തങ്ങീ ചിരം.
ഉന്നിദ്രശോഭതേടും സ്യന്ദനമേറിപ്പട-
യൊന്നിച്ചു ശീഘ്രം പോകുന്നേരവുമവനഹോ

പുണ്യാശ്രമേ താൻ വാഴുംപോലെയും രാമായണ-
വർണ്ണങ്ങളെത്താൻ കേൾക്കുമ്പോലെയും തോന്നീതുലോം.

ദണ്ഡകം

ഏവം ഗമിക്കുമവനാവോളവും ഹൃദയ-
ഭാവാൽ മുനീന്ദ്രനെവണങ്ങീ, കുതുകവുമിണങ്ങീ,
മനസിയതൊതുങ്ങീ, പരകരുണകലരുമൃഷി-
തിലകനുടെ വരമഹിമ തരിക ശുഭമെന്നുടനടങ്ങീ.
രാജൽപതാകനിരയാകും കരാംഗുലിക-
ളാകമ്പനത്തൊടുമുയൎന്നു, പടഹരവമാൎന്നും,
പരമകലെ നിന്നും, ത്വരയൊടു വിളിക്കുമൊരു-
വടിവിലഥ കണ്ടു നിജകുലപുരിയെയതിരുചികലൎന്നും.
ചാരത്തണഞ്ഞു പരിവാരത്തൊടും ചരണ-
ചാരേണ മെല്ലവെ നടന്നു, പ്രകൃതികൾ നിരന്നു,
സചിവരിടചേർന്നു, ലവണരിപുദേവനിതി
പുരുഗൌരവേണ പുരജനമിഴികളും ബത വിടർന്നു.
പിന്നെസ്സമസ്തജനവന്ദ്യൻ ധരൈകപതി-
തന്മന്ദിരത്തിനകമാണ്ടു, സഹജമഥ കണ്ടു,
തന്നുകുളുർമകൊണ്ടു, മുനികൃതികഥാപുരുഷ-
മഹിതപദകമലമവനുടനുടനഹോ ശിരസിപൂണ്ടു. 20൬

പത്താംസർഗ്ഗം കഴിഞ്ഞു.

---

